# ദേവീ വിലാസം

(നാടകം)

---

കവിതിലകൻ

കൊട്ടാരത്തിൽ ശങ്കുണ്ണി.




വില—ക. 1.

# മുഖവുര.

ഈ പുസ്തകം ഞാൻ "ഭാഷാപോഷിണി" സഭയുടെ നിശ്ചയപ്രകാരം ഉണ്ടാക്കി, ടി. സഭയിൽ പരിശോധനയ്ക്കായി ഹാജരാക്കുകയും, പരിശോധകന്മാരിൽ അധികം പേരുടെ അഭിപ്രായമനുസരിച്ച് ഒന്നാമത്തെ സമ്മാനത്തിന് അർഹമെന്നു തീർച്ചപ്പെടുകയും ചെയ്തിട്ടുള്ളതാണ്. എന്നാൽ, പരിശോധകന്മാർ ഓരോരുത്തരും അദ്ധ്യക്ഷനവർകളും ഇതിൽ ചില അനുപപത്തികളും സ്ഖലിതങ്ങളും ഉള്ളതായി പ്രസ്താവിച്ചിട്ടുണ്ട്. അവയെല്ലാം ഭേദപ്പെടുത്തി ശരിയാക്കുന്നതിന് അനേകവിധത്തിലുള്ള അസൗകര്യങ്ങൾ നേരിട്ടിരിക്കുന്നതിനാൽ ഇപ്പോൾ ഞാൻ അതിനായി ഉദ്യമിക്കുന്നുവെന്നു വിചാരിക്കുന്നില്ല. പരീക്ഷകന്മാർ എല്ലാവരും ഐകമത്യേന പറഞ്ഞിട്ടുള്ളതായ ഒരു തെറ്റും ഇതിൽ കാണുന്നില്ല. ഓരോരുത്തർ ഓരോ ഭാഗങ്ങളെക്കുറിച്ചും ഓരോ പ്രയോഗങ്ങളെക്കുറിച്ചുമാണ് ആക്ഷേപിച്ചിട്ടുള്ളത്. ഒരാൾ ആക്ഷേപിച്ചിട്ടുള്ള ഭാഗത്തെയും പ്രയോഗത്തെയും കുറിച്ചു തന്നെ മറ്റൊരാൾ പ്രശംസിച്ചും കാണുന്നുണ്ട്. ഈ സ്ഥിതിക്കു മേൽ പറഞ്ഞ ആക്ഷേപങ്ങൾ രുചിഭേദംകൊണ്ടോ, പക്ഷാന്തരംകൊണ്ടോ വന്നിട്ടുള്ളവയല്ലയോ എന്നും സംശയിക്കേണ്ടിയിരിക്കുന്നു. എങ്കിലും ചില ആക്ഷേപങ്ങൾ വാസ്തവമായിട്ടുള്ളവ തന്നെ എന്ന് എനിക്കും ഇപ്പോൾ തോന്നുന്നുണ്ട്. സൗകര്യക്കുറവിനാൽ അവയെയും ഭേദപ്പെടുത്തുന്നതിന് ഇപ്പോൾ വിചാരിക്കുന്നില്ല. എല്ലാവരുടെയും അഭിപ്രായത്തെ അനുസരിച്ചു ഭേദപ്പെടുത്തുന്ന പക്ഷം പുസ്തകം മിക്കവാറും മാറി ഉണ്ടാക്കേണ്ടിയിരിക്കുന്നു. അങ്ങനെ മാറ്റുമ്പോൾ അതിലും വല്ല തെറ്റുകളും വന്നേക്കാവുന്നതുകൊണ്ടുമാണ് ഒന്നും ഭേദപ്പെടുത്തേണ്ടെന്നു വിചാരിക്കുന്നത്.

സഭയിൽ ഹാജരാക്കപ്പെടുന്ന പുസ്തകങ്ങളുടെ നിർമ്മാതാക്കൾ ഇന്നവരെന്നു വെളിപ്പെടാതെ ഇരിക്കേണ്ടതാണെന്നുള്ള സഭോദ്ദേശ്യത്തെ അനുസരിച്ച്, എന്റെ കയ്യക്ഷരംകൊണ്ടു പോലും ആർക്കും ഊഹിപ്പാനിടയാകരുതെന്നുള്ള കരുതലോടുകൂടി ഞാൻ എന്റെ ഈ പുസ്തകത്തെ മറ്റൊരാളെക്കൊണ്ട് എഴുതിച്ചാണ് സഭയിൽ ഹാജരാക്കിയത്. എഴുതിത്തീർന്നപ്പോഴേക്കും ഹാജരാക്കേണ്ടുന്ന ദിവസവും സമീപിച്ചുപോയതിനാൽ വീണ്ടും വായിച്ചു നോക്കുന്നതിനു തരപ്പെട്ടില്ല. അതിനാൽ ചില എഴുത്തുവിട്ടുകൾ ഉണ്ടായിരുന്നവയെ ഇപ്പോൾ തീർത്താണ് അച്ചടിപ്പിച്ചിരിക്കുന്നത്. ഈ എഴുത്തുകാരന്റെ കൈപ്പട ഈ സംഗതിയിൽ എനിക്കു വേറെയും ചില ദോഷങ്ങൾക്കു കാരണമായിത്തീർന്നിട്ടുണ്ട്. അവ പ്രസ്താവയോഗ്യങ്ങളല്ലാത്തതിനാൽ ഇവിടെ പറയുന്നില്ല.

[illegible] പൂർവ്വകവിപ്രയോഗങ്ങളെക്കൊണ്ടു [illegible] സാധുത്വം കല്പിക്കാമെങ്കിൽ "ദേവീവിലാസ"ത്തിന് അങ്ങനെ പാടില്ലെന്നുള്ളത് എന്തുകൊണ്ടെന്ന് എനിക്കു മനസ്സിലാകുന്നുമില്ല. മലയാളഭാഷയ്ക്കു നിഘണ്ടുക്കളും തക്കതായ വ്യാകരണവും ഉണ്ടാകുന്നതുവരെ പൂർവ്വകവിപ്രയോഗങ്ങളെ അവലംബിക്കയല്ലാതെ നിവൃത്തിയില്ലല്ലോ. സംസ്കൃതപദപ്രയോഗങ്ങൾക്കും വൈയാകരണന്മാരല്ലാത്തവർക്കു പൂർവ്വകവിപ്രയോഗങ്ങളല്ലാതെ അവലംബമൊന്നും കാണുന്നില്ല.

"കീർത്തനീയഗുണന്നതേ" എന്നുള്ളേടത്ത് "ചാപാദാദിയിൽ വിധിക്കപ്പെട്ടിരിക്കുന്ന" "തേ" എന്ന ആദേശം വ്യാകരണവിരുദ്ധം തന്നെ ആയിരിക്കാം. എന്നാൽ, "മാതങ്ങേ മധുകൈടഭഘ്നി", "മാടക്ഷോണീപതേ തേ", "മാതാ നൂ മധുസൂദനപ്രണയിനി" ഇത്യാദി പൂർവ്വകവിപ്രയോഗങ്ങൾ കൂടാതെ മാനവിക്രമ ഏട്ടൻ തമ്പുരാനവർകളുടെ "ശൃംഗാരമഞ്ജരീമണ്ഡന"ത്തിൽ സവിസ്തരമായി സമാധാനവും കാണുന്നുണ്ട്.

"ഹന്തെല്ലശാമശതികൾക്ക്" ഇവിടെ സംസ്കൃതവിഭക്ത്യന്തമായ വിശേഷണംകൊണ്ട് ഭാഷാവിഭക്ത്യന്തമായ വിശേഷ്യത്തെ വിശേഷിപ്പിച്ചിരിക്കുന്നതു ഭംഗിയല്ലായിരിക്കാം. എന്നാൽ, ഇപ്രകാരമുള്ള പ്രയോഗങ്ങൾ "ഭാഷാനൈഷധചമ്പൂ" മുതലായ പൂർവ്വപുസ്തകങ്ങളിൽ മാത്രമല്ല "കേരളോപാശാകുന്തളം" മുതലായ നവീനഗ്രന്ഥങ്ങളിലും കാണുന്നുണ്ട്. എന്തെന്നാൽ, "മദിരേക്ഷണേ പ്രിയസഖീ ഹരിണികളോട്" ഇത്യാദി.

ഇങ്ങനെ ഓരോ പൂർവ്വകവിപ്രയോഗങ്ങളല്ലാതെ എനിക്കു സമാധാനമൊന്നുമില്ല. അതിനാൽ സൗകര്യക്കുറവു കൊണ്ടു മാത്രം ഒന്നും ഭേദപ്പെടുത്താതെ അച്ചടിപ്പിച്ചതാണെന്നു വീണ്ടും പറഞ്ഞുകൊള്ളുന്നു. മേൽ കാണിച്ചിട്ടുള്ളതുപോലെ ഉള്ള സമാധാനങ്ങൾ എല്ലാത്തിനും ഇല്ലെന്നുമില്ല. വിസ്താരഭയത്താൽ അവ എല്ലാം ഇവിടെ എടുത്തു കാണിക്കുന്നില്ല.

"അതിശയനീയം" "ക്ഷ്മാധര" എന്നിങ്ങനെ ഉള്ളേടത്ത് "വിസ്മനീയം" "ക്ഷ്മാധവ" ഇത്യാദി പാഠാന്തരങ്ങളെ ഉപയോഗപ്പെടുത്തുന്നതിനും വിരോധമില്ല.

മാന്യന്മാരായ പരീക്ഷകന്മാരും വിശേഷിച്ച് അദ്ധ്യക്ഷനവർകളും തങ്ങൾക്കു സഹജമായുള്ള "ദോഷപ്രഖ്യാപനവൈമുഖ്യ"ത്തെ ഉപേക്ഷിച്ച് എനിക്ക് അറിവിനു വേണ്ടി നിർദാക്ഷിണ്യമായി സാധിപ്രായങ്ങളെ പ്രസ്താവിച്ചതിനെക്കുറിച്ച് ഞാൻ അത്യന്തം കൃതജ്ഞതയോടുകൂടി അവർക്കു വന്ദനം പറഞ്ഞുകൊള്ളുന്നു.

ഗ്രന്ഥകർത്താവ്.

കോട്ടയം }
നുൻ. ൮. ൨ }

# വേഷവിവരം.



ചന്ദ്രകേതു. നായകൻ.

ശാരദൻ. ചന്ദ്രകേതുവിന്റെ ഇഷ്ടനായ ഒരു ബ്രാഹ്മണൻ.

നിപുണകൻ. പ്രധാന മന്ത്രി.

മത്സ്യദൻ. ദൂതൻ.

ചന്ദ്രശേഖരൻ. രാജകുമാരൻ.

ഇന്ദ്രസേനൻ. 'ശൃംഗാട' ദേശാധിപതിയായ ഒരു രാജാവ്.

സിംഹനാദൻ. 'ഹിന്താല'ദേശാധിപതിയായ ഒരു രാജാവ്.
(സത്യവതിയുടെ അച്ഛൻ).

നന്ദികേശ്വരൻ. }
കുംഭോദരൻ. } ശിവഭൂതങ്ങൾ.

കൌമുദി. }
സത്യവതി. } നായിക.

ഭാനുമതി. ഇന്ദ്രസേനന്റെ ഭാര്യ.

പ്രഭാവതി. ടി. ചേടി.

മദനലക്ഷ്മി. സിംഹനാദന്റെ ഭാര്യ (സത്യവതിയുടെ അമ്മ)

യോഗി, വൃദ്ധതാപസൻ, ഋഷികുമാരൻ, ശിപായികൾ, രാജഭടന്മാർ, സൂതന്മാർ, ഹരിക്കാരന്മാർ, ശ്രീപാർവ്വതി, ഭൂതഗണങ്ങൾ.

---

മുഖവുരയിൽ "വിസ്മനീയം" എന്നുള്ളത് "വിസ്മയനീയം" എന്ന വായിക്കേണ്ടതാണ്. അച്ചടിയിൽ വേറെയും ഉള്ള തെറ്റുകൾ വായനക്കാർ തിരുത്തി ശരിയാക്കികൊള്ളുമെന്ന വിചാരിച്ചു ശുദ്ധപത്രം ചേർക്കുന്നില്ല.

# ദേവീവിലാസം

## നാടകം.

---

ഹരിഃ ശ്രീഗണപതയേ നമഃ അവിഘ്നമസ്തു.

### പ്രസ്താവന.

1. സേവിച്ചാത്മവിശുദ്ധിയോടു മനുവും
ലോകർ ശോകം കള-
ഞ്ഞാവിർമ്മോദമഭീഷ്ടമാസകലവും
വൈകാതെ നൽകീടുവാൻ,
ഭൂവിൽ ഭൂധരപുത്രിയായവതരി-
ച്ചീശാങ്കദേശേ സദാ
മേവും ദേവി തുണച്ചിടട്ടെ നിതരാം
നമ്മൾക്കു നന്മക്കു മേൽ.

നാന്ദിയുടെ അവസാനത്തിൽ സൂത്രധാരൻ പ്രവേശിക്കുന്നു.

സൂത്രധാരൻ. [മുൻപുറത്തുനോക്കി തൊഴുതുകൊണ്ട്.

2. ശ്രീഭാരതീശമുഖനിർജ്ജരമൌലിരത്ന-
ശോഭാവിരാജിതപദാ വിപദാം നിഹന്ത്രീ,
ശ്രീഭദ്രകാളി തെളിവോടകതാരിലേററം
ശോഭിച്ചിടട്ടെ ഭവതാം ശുഭമേകിടട്ടെ.

[അണിയറയിലേക്കു നോക്കീട്ട്.

എടോ! ഇവിടെ വരു

നടൻ പ്രവേശിക്കുന്നു.

നടൻ.

ഇതാ ഞാൻ വന്നല്ലോ. എന്തിനാണ അവിടുന്നെന്നെ വിളിച്ചതു്?

സൂത്രധാരൻ.

ഇവിടെ കൊട്ടാരത്തിൽ ശംകുണ്ണി ഉണ്ടാക്കിയ ദേവീ-

"വിലാസം" എന്ന പുതിയനാടകത്തെ പ്രയോഗിച്ച് ഈ സാ-മാജികന്മാരെ സന്തോഷിപ്പിക്കണമെന്നു ഞാൻ വിചാരിക്കുന്നു. അതിനാൽ വേഷക്കാരെല്ലാം ക്ഷണത്തിൽ തയ്യാറാകുവാൻ പറയൂ.

നടൻ.

കല്പനപോലെ ചെയ്യാം. [പോയി.

സൂത്രധാരൻ. [ചുറ്റും നോക്കീട്ട്.

3. തോഷം പൂണ്ട ജനങ്ങള-
ശേഷം വന്നീസ്സദസ്സിൽ മരുവുന്നു,
ശേഷം വേണ്ടതിനുള്ളൊരു
വേഷം വരുവാനമാന്തമെന്തിനിയും?

അണിയറയിൽ.

4. ജയ ജയ ജഗതീശ! ചന്ദ്രകേതോ!
ജയ ജയ ശാത്രവവംശധൂമകേതോ!
ജയ ജയ നൃപതീന്ദ്രവംശകേതോ!
ജയ ജയ നാരികൾനേത്രമീനകേതോ!

സൂത്രധാരൻ. [കേട്ടിട്ട്.

ഇതെന്താണ് ഈ കേൾക്കുന്നത്? [കുറച്ച് ആലോചിച്ചിട്ട്. ശരി. മനസ്സിലായി.

5. ചന്ദ്രകേതുനൃവരൻ ജവമോടും
ചെന്നു ശാത്രവകുലത്തെയശേഷം,
വെന്നു വന്നൊരളവിൽ കുതുകത്താൽ
വന്ദിവൃന്ദമിഹ വാഴ്ത്തുകയത്രേ.

ഇനി വേണ്ട കാര്യം നടത്താനായി പോവുക തന്നെ.

[പോയി.

# ഒന്നാം അങ്കം.

അനന്തരം ചന്ദ്രകേതുവും ശാരദനും പ്രവേശിക്കുന്നു.

ചന്ദ്രകേതു.

എടോ ശാരദാ! താൻ മഹാഭീരുവാണെന്നു ഞാൻ വിചാരിക്കുന്നു.

ശാരദൻ.

ഞാൻ അങ്ങനെയല്ല വിചാരിക്കുന്നത്.

ചന്ദ്രകേതു.

പിന്നെയെങ്ങനെയാണ്?

ശാരദൻ

ഞാൻ ഇത്ര ധീരനാണല്ലൊ എന്നാണ്.

ചന്ദ്രകേതു.

അതെന്താണ്?

ശാരദൻ.

മറേറത് എന്താണെന്നു കല്പിച്ചാൽ ഇതു പറയാം.

ചന്ദ്രകേതു.

അതു വിശേഷിച്ചൊന്നുമല്ല. ഞാൻ 'യുദ്ധത്തിനായിട്ടു പോയപ്പോൾ പേടിച്ച് താൻ കൂടിപ്പോന്നില്ലല്ലോ. അതുകൊണ്ടു തന്നെ.

ശാരദൻ.

എന്നാൽ ഇത് ഞാൻ ഇത്രയും ദിവസം തോഴരെക്കാണാതെ ജീവിച്ചിരുന്നില്ലേ, അതുകൊണ്ടാണ്.

ചന്ദ്രകേതു.

ശരിയാണ് താൻ പറഞ്ഞത്. പ്രിയജനവിരഹം പോലെ ദുസ്സഹമായിട്ടു മറെറാന്നുമില്ല.

ശാരദൻ.

അതുകൊണ്ടല്ലേ മഹാരാജാവു ശത്രുനിഗ്രഹം ചെയ്തു വിജയലക്ഷ്മിയോടു കൂടി ഒരു ഉപകാരികയിൽ വന്നിരിക്കുന്നു എന്നു കേട്ട മാത്രയിൽ ഞാൻ ഇവിടെ എത്തിയത്?

ചന്ദ്രകേതു.

ആട്ടെ, അതൊക്കെ ഇരിക്കട്ടെ. ഞാൻ ഇവിടെനിന്നു പോയതിൽ പിന്നെയുള്ള രാജ്യകാൎയ്യങ്ങളെക്കുറിച്ച് ചോദിക്കുന്നതിനായി മന്ത്രി ഇവിടെ വരാൻ ആളയച്ചിട്ടുണ്ട് ഇപ്പോൾ വരുമായിരിക്കും. അതിനു മുമ്പെ അന്തഃപുരത്തിങ്കലുള്ള വിശേഷങ്ങളൊക്കെപ്പറയു, കേൾക്കട്ടെ.

ശാരദൻ.

തോഴരിവിടെനിന്നു പോയതിൽ പിന്നെ ഞാൻ തത്രഭവതിയെ കാണുക ഉണ്ടായിട്ടില്ല.

ചന്ദ്രകേതു.

താൻ നല്ല ഇഷ്ടനാണ്. ഇങ്ങിനെയാണല്ലേ വേണ്ടതു? വിരഹാകുലയായിരിക്കുന്ന ദേവിയെ താനെങ്കിലും വല്ലതും നേരമ്പോക്കു പറഞ്ഞു വിനോദിപ്പിക്കുമെന്നായിരുന്നു ഞാൻ വിചാരിച്ചിരുന്നത്. അപ്പോൾ തനിക്കു തത്രഭവതിയെക്കുറിച്ച് അശേഷം സ്നേഹമില്ല, അല്ലേ?

ശാരദൻ.

സ്നേഹം ഇല്ലാഞ്ഞിട്ടല്ല, തോഴര് ഇവിടെ ഇല്ലാതെ ഇരിക്കുന്ന കാലത്ത് ഞാൻ അന്തഃപുരത്തിങ്കൽ കടന്നു ചെല്ലുന്നതു യുക്തമല്ലല്ലോ എന്നു മാത്രം വിചാരിച്ചു പോകാതെ ഇരുന്നതാണ്.

ചന്ദ്രകേതു.

ഓഹോ. തനിക്ക് ഇത്രയൊക്കെ ആലോചനയുണ്ടോ. അതു ഞാൻ അറിഞ്ഞിരുന്നില്ല. എന്നാൽ ശരി തന്നെ.

6. വ്യൎത്ഥം വിവാദമതുമല്ല കൊടുക്കവാങ്ങൽ
തത്തന്നപിതന്നുടയ ദൎശനവും രഹസ്സിൽ,
മിത്രത്വമുള്ളവരിലിങ്ങനെ മൂന്നു കൂട്ടം
നിത്യം ത്യജിച്ചു മരുവീടണമെന്നു ന്യായം.

ആട്ടെ, എന്നാൽ അന്വേഷിച്ചെങ്കിലും അറിയരുതായിരുന്നുവോ?

ശാരദൻ.

ഞാൻ ദിവസംപ്രതി അന്വേഷിക്കാറുണ്ട്. ചേടികളും മറ്റും പറഞ്ഞു വൎത്തമാനങ്ങളൊക്കെ അറിയാറുമുണ്ട്.

ചന്ദ്രകേതു.

എന്നാൽ പറയു. തത്രഭവതിക്കു സുഖം തന്നെയല്ലേ?

ശാരദൻ.

വിശേഷിച്ചു സുഖക്കേടൊന്നുമില്ല എങ്കിലും ദേവി വലിയ കഷ്ടാവസ്ഥയിലായിരിക്കുന്നു.

ചന്ദ്രകേതു. [പരിഭ്രമത്തോടുകൂടി.

അയ്യോ അതെന്താണ്? വേഗം പറയൂ.

ശാരദൻ.

മഹാരാജാവ് ഇവിടെനിന്നു പോയതു മുതൽ—

7. ഊണില്ലുറക്കമതുമില്ലിഹ ദേഹമേററം
ക്ഷീണിച്ചു തത്രഭവതിക്കു ഭവദ്വിയോഗാൽ,
ഏണീകിശോരമിഴിയിങ്ങനെ കേണു കേണു
വാണീടുവാനിടവരുത്തിയതെത്ര കഷ്ടം.

ചന്ദ്രകേതു.

ശരിയാണ് പറഞ്ഞത്. തത്രഭവതിക്ക് ഇത്രമാത്രം മനസ്സാപത്തിനിടയാക്കിയ എന്റെ ക്രൂരതയെക്കുറിച്ചു വിചാരിച്ചിട്ട് ഇപ്പോൾ മനസ്സു തകരുന്നു.

ശാരദൻ.

എന്നാൽ തത്രഭവതിയെ തനിച്ച് ഇവിടെ ആക്കിയും വച്ചു തോഴരെന്താണു പോയത്.

ചന്ദ്രകേതു.

എടോ! അതു മനസ്സോടുകൂടിയാണോ? നിവൃത്തിയില്ലാഞ്ഞിട്ടു ഞാൻ പോയതല്ലേ? നമ്മുടെ രാജ്യത്തോട് അടുത്ത രാജ്യമായ ഒരം സൃഷ്ടാവർത്തം കൈവശപ്പെടുത്തണമെന്നുള്ള ആഗ്രഹം എത്രകാലമായിട്ടുള്ളതാണ്. അച്ഛൻ തന്നെ ഇതിനായി പലപ്പോഴും ശ്രമിച്ചിട്ടുണ്ട്. അന്നൊന്നും സാധിച്ചിട്ടില്ല. ഇപ്പോൾ അതിനു നല്ലതരം വന്നിരിക്കുന്നതായി അറിഞ്ഞാൽ ഞാൻ എങ്ങനെ അടങ്ങിപ്പാർക്കും?

ശാരദൻ.

ആകട്ടെ, കാര്യമൊക്കെ കഴിഞ്ഞല്ലൊ? ഇനി ഇപ്പോൾ തോഴരെന്തിനാണ് വ്യസനിക്കുന്നത്? നമുക്കു വേഗം കോട്ടയ്ക്കകത്തേക്കു പോകാം. തത്രഭവതിയെ ഇപ്പോൾ കണ്ട് ആശ്വസിപ്പിക്കാമല്ലോ.

ചന്ദ്രകേതു.

അതിനും ഇനി നിവൃത്തിയില്ലല്ലൊ അല്ലെങ്കിൽ ഞാൻ ഇവിടെ ഇങ്ങനെ താമസിക്കുമൊ?

ശാരദൻ.

ആരെന്താണ്?

ചന്ദ്രകേതു.

ഇന്നു ഗൃഹത്തിൽ പ്രവേശിക്കുന്നതിനും തത്രഭവതിയെ ദ-ശിക്കുന്നതിനും പാടില്ലാത്ത ഒരു ദുർദ്ദിവസമാണ്. ദേശാന്ത-രങ്ങളിൽ പോയിത്തിരിച്ചു വന്നാൽ ദുർദ്ദിവസങ്ങളിൽ ഗൃഹ-പ്രവേശം വിഹിതമല്ലല്ലൊ.

ശാരദൻ.

എന്നാൽ നാളെ മതി.

ചന്ദ്രകേതു.

അയ്യോ, എന്റെ പ്രാണപ്രിയയെകാണാതെ ഒരു ദിവസം ഞാൻ എങ്ങനെ കഴിച്ചുകൂട്ടും?

ശാരദൻ.

തോഴരു വിലപിക്കാതെകണ്ടിരിക്കണം. ഇത്രയും ദിവസം കഴിഞ്ഞില്ലെ? ഇനി ഒരു ദിവസം കൂടി വല്ലപ്രകാരവും കഴി-ച്ചുകൂട്ടിയാൽ മതിയല്ലൊ.

ചന്ദ്രകേതു.

അതു വേണമല്ലോ. ഞാൻ എങ്ങനെ സഹിക്കും? ഞങ്ങളുടെ സ്ഥിതിയൊന്നു വിചാരിച്ചു നോക്കു എത്ര വളരെക്കാലം ആഗ്ര-ഹിച്ചിരുന്നിട്ടാണു ഞാൻ തത്രഭവതിയെ ലഭിച്ചത്. അതി-നിടയ്ക്കു തന്നെ എന്തെല്ലാം പ്രതിബന്ധങ്ങളും ആരുടെയെല്ലാം വിരോധങ്ങളും ഉണ്ടായി?

ശാരദൻ.

അതൊക്കെ എനിക്കും ഓർമ്മയുണ്ട്. തത്രഭവതിയും മഹാരാ-ജാവിങ്കൽ അത്യന്തം ആസക്തചിത്തയായിത്തീർന്നതിന്റെ ശേ-ഷം മനോരഥപ്രാപ്തിക്ക് ഓരോരോ പ്രതിബന്ധങ്ങൾ നേരി-ട്ടുകൊണ്ടിരുന്നതു നിമിത്തം അക്കാലത്തു വളരെ വ്യസനിച്ചി-ട്ടുണ്ട്.

ചന്ദ്രകേതു.

അതൊക്കെ വിചാരിക്കുമ്പോഴാണ് എന്റെ ഹൃദയം പൊ-ടിയുന്നത്. അയ്യോ സുകുമാരഹൃദയയായ എന്റെ പ്രാണപ്രിയ ഇത്രയും ദിവസം എന്റെ വിരഹത്തെ എങ്ങനെ സഹിച്ചു?

ക്രീഡാഖേദവശാലൊരിക്കലറിയാ-
തുണ്ടാകിലാസ്സുപ്തിയും,
ചാട്ടുക്തികൾക്കിടയിൽ പെട്ടം വിരതിയും
വിശ്ലേഷമത്രേ നൂണാ-
മീടേറുന്ന വിയോഗമോർക്കിൽ മൂതി താൻ
കില്ലില്ല തെല്ലും സഖേ!

ഞങ്ങളുടെ സ്ഥിതി വിചാരിച്ചാൽ അതിലും വിശേഷമുണ്ട്.

9. മുഗ്ദ്ധാവസ്ഥ കഴിഞ്ഞതില്ല സുമുഖി-
ക്കെന്നല്ലയെന്നിൽ പരം
സ്നിഗ്ദ്ധാ വസ്തുതയോർക്കിൽ വത്സരമതാ-
യിട്ടില്ല വേട്ടിട്ടു ഞാൻ,
മുഗ്ദ്ധാംഗീമണിയെക്കൊതിച്ചിഹ പുരാ
കിട്ടീടുമോയെന്നു സ-
ന്ദിഗ്ദ്ധാവസ്ഥയിൽ വാണപോതുമിതുപോ-
ലുൾത്താരു കത്തീല മേ.

ശാരദൻ.

ശരിയാണ് തോഴരു പറയുന്നത്. തോഴര് എന്റെ പ്രിയതമയെ അറികയില്ലെ?

ചന്ദ്രകേതു.

ഉവ്വ്, അതുകൊണ്ടെന്താണ്?

ശാരദൻ.

ഇതാ ഇപ്പോൾ—

10. കാക്കുന്നോരാത്തൊരു കാന്തിയും കഠിനമാ-
യുള്ളോരു നോക്കും തഥാ
വാക്കും വീർത്തൊരു വീക്കചെണ്ട നിതരാം
തോൽക്കുന്ന നൽഗാത്രവും,
വാസ്കം സൽഗ്ഗുണജാലമേവമഖിലം
കണ്ണോണ്ട മൽകാന്തയാം
മാക്കിപ്പെണ്ണു പിരിഞ്ഞു പോയളവിലേ-
ദ്ദുഃഖങ്ങളോർക്കുന്നു ഞാൻ.

അണിയറയിൽ.

തിരുമേനി എവിടെയാണ് എഴുന്നള്ളിയിരിക്കുന്നത്? ഇതാ, ൦രം ഉപകാരികസ്ലുകത്താണ്.

ചന്ദ്രകേതു. [കേട്ടിട്ട്.

ഓ, മന്ത്രി വന്നു തുടങ്ങിയെന്നു തോന്നുന്നു. താൻ ഇനി താമസിക്കേണമെന്നില്ല. ക്ഷണത്തിൽ പോയി ദേവിയെക്കാണു.

ശാരദൻ.

കല്പനപോലെ ചെയ്യാം. [പോയി.

അനന്തരം രണ്ടു ശിപായിമാരോടു കൂടി മന്ത്രി
പ്രവേശിക്കുന്നു.

മന്ത്രി. [അടുത്തു ചെന്നിട്ട്.

സ്വാമി സർവോൽകർഷേണ വർത്തിക്കട്ടെ.

ചന്ദ്രകേതു.

ഞാൻ പോയതിൽ പിന്നെ വിശേഷങ്ങളെന്തെല്ലാമാണ്? രാജ്യകാര്യങ്ങൾ എല്ലാം ശരിയായിത്തന്നെ നടന്നു പോരുന്നില്ലെ?

മന്ത്രി.

തിരുമേനിയുടെ കൃപാവൈഭവത്താൽ കല്പിച്ചിരുന്നതുപോലെയെല്ലാം ഇന്നേവരെ നടത്തിയിരിക്കുന്നു എന്നാണ് അടിയന്റെ വിശ്വാസം.

ചന്ദ്രകേതു.

നമ്മുടെ പ്രജകൾക്കും ഒക്കെ ക്ഷേമം തന്നെയല്ലെ?

മന്ത്രി.

11. ക്ഷേമം താൻ പ്രജകൾക്കശേഷമയി! തേ
കാരുണ്യമുണ്ടാകയാൽ
ക്ഷാമം തെല്ലുലകിൽ പ്രഭോ! പറയുവാ-
നൊന്നിന്നുമിന്നില്ലഹോ,
കാമം ത്വൽകരശക്തിയാൽ കുവലയം
ശോഭിക്കകൊണ്ടല്ലയോ
നാമം തേ നൃപചന്ദ്രനെന്നു ഭുവനേ
ചൊല്ലുന്നതെല്ലാവരും.

ചന്ദ്രകേതു.

പിന്നെ എന്തെല്ലാമാണ്?

12. വർണ്ണം നാലും നിതാന്തം നിജനിജകുലധ
ർമ്മങ്ങളെ ബ്ഭംഗിയാകും—
വണ്ണം പാലിച്ചു നിത്യം ഭുവി ബഹുസുഖമോ-
ടൊത്തുതാൻ പാർത്തിടുന്നോ?

മന്ത്രി.

ഖണ്ഡിച്ചാതാം സ്വകൃത്യേ കുറവൊരു ലവവും
വന്നിടാതിന്നഹോ ഭൂ-
വിങ്ങോർ വാഴുന്നു മറ്റുള്ളവരുമവനവ-
ന്നൊത്തൊരാ വൃത്തിയോടും.

ചന്ദ്രകേതു.

പിന്നെ വിശേഷം ഒന്നുമില്ലല്ലൊ. എല്ലാവരും നമ്മുടെ നീതിയേയും നിയമത്തെയും അനുസരിച്ചു തന്നെയല്ലെ നടക്കുന്നത്?

മന്ത്രി.

രാജനീതിയെ ലംഘിക്കുന്നവരായി മഹാരാജാവിന്റെ പ്രജകളിലാരുമുണ്ടെന്നു തോന്നുന്നില്ല.

ചന്ദ്രകേതു.

എല്ലാംകൊണ്ടും ഞാൻ ഇപ്പോൾ അത്യന്തം കൃതാൎത്ഥനായി ഭവിച്ചിരിക്കുന്നു. വളരെക്കാലമായി ആഗ്രഹിച്ചിരുന്ന സൂഷ്ഠാവത്തരാജ്യവും നമ്മുടെ കൈവശത്തിലായി. ശത്രുഭയവും തീൎന്നു. അകപ്പാടെ നമുക്ക് ഇതൊരു അഭ്യുദയകാലം എന്നുതന്നെ വേണം പറയാൻ.

മന്ത്രി.

ഈശ്വരകാരുണ്യം കൊണ്ടും അവിടുത്തെ ഭാഗ്യംകൊണ്ടും അങ്ങനെ പരിണമിച്ചാൽ കൊള്ളാം.

ചന്ദ്രകേതു.

അതെന്താണ്? തന്റെ വാക്കു കേട്ടിട്ടു നമുക്കെന്തോ ദോഷം സംഭവിക്കാൻ പോകുന്നതുപോലെ തോന്നുന്നല്ലോ.

മന്ത്രി.

അങ്ങനെയും വന്നേക്കാം. എന്നാൽ, എന്തുകൊണ്ടാണെന്ന് അറിയിക്കുന്നതിന് അടിയൻ ശക്തനാകുന്നില്ല. കാലക്രമം കൊണ്ട് അവിടേക്കുതന്നെ ബോധം വരും.

ചന്ദ്രകേതു.

ഐ:! അങ്ങനെ ഉണ്ടോ? എന്തെങ്കിലും പറഞ്ഞോളൂ. വിരോധമില്ല. [ശിപായികളെ നോക്കീട്ട്.] നിങ്ങൾക്കു പുറത്തുപോയി വിശ്രമിക്കാം. ആവശ്യപ്പെട്ടാൽ വിളിക്കാം.

ശിപായികാൾ.

സ്വാമി! [പോയി

മന്ത്രി.

അടിയന്ന് ഒരു സംഗതി അറിയിക്കുന്നതിന്നു വളരെ ലജ്ജയും ഭയവുമുണ്ട്. എങ്കിലും നിർബന്ധമാണെങ്കിൽ അറിയിക്കാം.

ചന്ദ്രകേതു.

കേൾക്കട്ടെ പറയൂ. ഇവിടെ വേറെ ആരുമില്ലല്ലൊ.

മന്ത്രി.

മറെറാന്നുമല്ല. തിരുമേനിയുടെ പ്രാണേശ്വരിയായിരിക്കുന്ന സ്വാമിനിയുടെ സ്ഥിതി വിചാരിച്ചിട്ടാണ് അടിയൻ വ്യസനിക്കുന്നത്.

ചന്ദ്രകേതു.

അതിനെക്കുറിച്ച് ഇനിക്കും വളരെ വ്യസനമുണ്ട്. സ്ഥിതികൾ എല്ലാം ശാരദൻ പറഞ്ഞു ഞാൻ അറിഞ്ഞു. നാളെ ഉദിക്കുന്നതിന്നു മുൻപിൽ ഞാൻ ദേവിയുടെ അടുക്കൽ എത്തിക്കൊള്ളാമെന്നു പറഞ്ഞ് തത്രഭവതിയെ ആശ്വസിപ്പിക്കുന്നതിനായി അയാളെത്തന്നെ അന്തഃപുരത്തിങ്കലേക്ക് അയച്ചിട്ടുമുണ്ട്.

മന്ത്രി. [വിചാരം.

നല്ല വെടിപ്പായി. ഞാൻ പറഞ്ഞതൊന്ന്, അവിടെ മനസ്സിലായതു മറെറാന്ന്. ആട്ടെ, വെളിപ്പെടുത്തിക്കൊടുക്കാം. [പ്രകാശം] സ്വാമിനിയെ ഇപ്പോൾ ആശ്വസിപ്പിക്കാനെന്താണുള്ളത്? തിരുമേനിയെ കാണാഞ്ഞിട്ട് അവിടേയ്ക്കിപ്പോൾ സന്തോഷമല്ലാതെ സന്താപം വല്ലതുമുണ്ടോ?

ചന്ദ്രകേതു.

ഇതെന്തസംബന്ധമാണു പറയുന്നത്? ഇനിക്കു മനസ്സിലാകുന്നില്ല. ദേവിക്ക് എന്നെക്കാണാഞ്ഞിട്ടു സന്തോഷമോ?

മന്ത്രി.

അതേ. അസംബന്ധമല്ല. വാസ്തവമാണ് അടിയൻ അറിയിച്ചത്.

ചന്ദ്രകേതു.

ആട്ടെ, എന്നാൽ പറയൂ, കേൾക്കട്ടെ. ദേവിക്ക് എന്റെ വിരഹം സന്തോഷകരമായിത്തീരാൻ എന്താണു കാരണം?

മന്ത്രി.

അതു മറെറാന്നുമല്ല. തിരുമേനി അടുക്കൽ ഉണ്ടായാൽ ഒരു ഒരാളെ മാത്രം കണ്ടു സന്തോഷിക്കാനല്ലെ പാടുള്ളു? അല്ലെങ്കിൽ അനേകം പേരെ മാറിമാറി കണ്ടു സന്തോഷിക്കാമല്ലൊ.

ചന്ദ്രകേതു. [ദ്വേഷ്യത്തോടുകൂടി.

എന്തെന്തു്? എന്റെ പ്രാണപ്രിയയോ അനേകം പേരെയോ? ഛേഃ! ഛേഃ!

മന്ത്രി.

തിരുമേനി പരമാർത്ഥം അറിയാതെ കോപിക്കരുതു്. അവിടത്തെ ശുദ്ധഗതികൊണ്ടാണ് ഇതു് അസംബന്ധമെന്നു തോന്നുന്നതു്. ഈ സ്വാമിനിയെ തിരുമേനി ഇതുവരെ നല്ലപോലെ അറിഞ്ഞിട്ടുണ്ടെന്നു് അടിയനു തോന്നുന്നില്ല. തിരുമേനിയെന്നല്ല ആരും തന്നെ അറിഞ്ഞു കാണുകയില്ല. അറിവാൻ പ്രയാസവുമാണ്.

13. മറിമാൻമിഴിമാർതന്റെ മറിമായങ്ങളോർക്കുകിൽ
അറിവുള്ള ജനങ്ങൾക്കുമറിയാവല്ല തെല്ലുമേ.

ചന്ദ്രകേതു.

എന്നാൽ അങ്ങനെ എന്താണ് ഇവിടെ ഉണ്ടായതു്? അതു പറയൂ.

മന്ത്രി.

അതൊക്കെ വിസ്തരിച്ചു് അറിയിക്കുന്ന കാൎയ്യമാണു പ്രയാസം.

ചന്ദ്രകേതു.

സംഗതി അറിയാൻ മാത്രം ചുരുക്കിപ്പറഞ്ഞാൽ മതി. എനിക്കു കേൾക്കാൻ പരിഭ്രമമായിരിക്കുന്നു.

മന്ത്രി.

ഇതൊന്നും അറിയിക്കാൻ യോഗ്യതയുള്ളതല്ല. അറിയിക്കാതിരിക്കാൻ നിവർത്തിയും ഇല്ല.

14. ചോറേകുന്നൊരു തമ്പുരാനു വരുവാൻ-
പോകുന്ന ദോഷങ്ങളെ-
കൂറേറുന്നൊരു മന്ത്രി ചൊല്ലണമറി-
ഞ്ഞെന്നാകിലന്നേരമേ,
നേരേ നന്ദി നടിച്ചുകൊണ്ടതുകളേ
മൂടുന്ന മൂഢാശയ-
ന്മാരെശ്ശത്രുസമാനമായ് കരുതണം
പൃഥ്വീശനുൾത്താരതിൽ.

എന്നു കേട്ടിട്ടുണ്ടു്. അതുകൊണ്ടു് അറിയിച്ചുകൊള്ളുന്നു. സ്വാമിനിക്കു പരപുരുഷസംസർഗ്ഗമുണ്ടെന്നു് ഒരു ജനശ്രുതി അതികലശലായി ഈയിട പുറപ്പെട്ടിട്ടുണ്ടു്. ഇതു തിരുമേനിയുടെ

കീർത്തിക്കു വലിയ ന്യൂനതയായിത്തീരുമല്ലോ എന്നു വിചാരി-ച്ചാണ് അടിയൻ വ്യസനിക്കുന്നത്.

ചന്ദ്രകേതു.

ഛെഃ! ഇതു സാരമില്ല. ഇതിനെക്കുറിച്ച് എന്താണ് വ്യസ-നിപ്പാനുള്ളത്? ജനങ്ങൾ പല പ്രകാരത്തിലും പറയും. അതു-കൊണ്ടു നമുക്കൊരു കുറച്ചിലും വരുന്നതല്ല. "യഥാ സ്ത്രീണാം തഥാ വാചാം സാധുത്വേ ദുർജ്ജനോ ജനഃ" എന്നില്ലേ? തത്ര-ഭവതി കൌമുദിയുടെ സ്വഭാവത്തിനു് ഇതൊരിക്കലും വരു-ന്നതല്ല. എനിക്ക് അങ്ങനെ ഒരു സംശയവുമില്ല.

മന്ത്രി.

ആദ്യം ഈ സംഗതി കേട്ടപ്പോൾ അടിയനും ഇങ്ങനെ ഒ-ക്കെത്തന്നെ വിചാരിച്ചു എങ്കിലും പിന്നീട് അന്വേഷിച്ചതി-ൽ കാര്യം ഏകദേശം വാസ്തവമെന്നു തന്നെയാണ് അറിവു കി-ട്ടിയിരിക്കുന്നത്.

ചന്ദ്രകേതു. [വിചാരം.

കഷ്ടം! ഇതു വാസ്തവംതന്നെ ആയിരിക്കുമോ. ഛെ! അങ്ങ-നെ ഒരിക്കലും വരുന്നതല്ല. എന്നാൽ ഈ മന്ത്രി എന്നെക്കുറി-ച്ചു വളരെഭയഭക്തിവിശ്വാസങ്ങൾ ഉള്ളവനാണ്. ഇതിനുമു-മ്പിൽ ഒരിക്കൽപോലും ഒരുവ്യാജം പറകയോ പ്രവൃത്തിക്കയോ ചെയ്തിട്ടായിട്ടും ഇനിക്കറിവില്ല.എന്നു മാത്രമല്ല. ദേവിയെക്കു-റിച്ച് വ്യാജമായി ഇപ്രകാരം ഒരു ദോഷം പറഞ്ഞുണ്ടാക്കീട്ട് ഈ മന്ത്രിക്ക് എന്തു പ്രയോജനമാണുള്ളത്? ഇതൊക്കെ വി-ചാരിക്കുമ്പോൾ സത്യമെന്നു തന്നെ വിശ്വസിക്കാം. എങ്കിലും തത്രഭവതിയുടെ സ്ഥിതി വിചാരിച്ചാൽ ഇങ്ങനെ വരാനും ഇടയില്ല. ആകപ്പാടെ ഒന്നും തീർച്ചപ്പെടുത്താൻ പാടില്ലാതെ ആയിരിക്കുന്നു. ലോകാപവാദത്തെ ഭയപ്പെടാതെയും കഴിക-യില്ലല്ലോ. ഏതെങ്കിലും മന്ത്രിയുടെ വാക്കിനെ വിശ്വസിച്ച-തായിത്തന്നെ ഭാവിച്ചേക്കാം. [ദീർഘശ്വാസമിട്ട് പിഷാദത്തോടു കൂടി പ്രകാശം

15. എന്തെന്തു കഷ്ടമിതു ചെറുകിനാവിലും ഞാൻ
ചിന്തിച്ചതില്ല ശിവനേ! കഠിനം നിനച്ചാൽ
അന്ധതപൂലമിതിലൊന്നറിയാതെ മുന്ന-
മെന്തൊക്കെയോർത്തു വിലപിച്ചു വൃഥാവലേ ഞാൻ.

കഷ്ടം! ഇതു വാസ്തവമാണെങ്കിൽ വംശം നശിക്കുന്നതിന് ഇതിലധികമായി ഇനി എന്താണ് വേണ്ടത്?

മന്ത്രി.

അതു വിചാരിച്ചു തന്നെയാണ് അടിയൻ ഒരു വിവരം തിരുമനസ്സറിയിച്ചത്.

16. ദുശ്ശീലമേറെയുള്ള നതാംഗിമാരിൽ
വിശ്വാസമേതുമരുതെന്നു ജഗൽപ്രസിദ്ധം,
നിശ്ശങ്കമായവരൊടൊത്തു വസിപ്പവന്നു
നിശ്ശേഷമാശു ബലവും കുലവും നശിക്കും.

ചന്ദ്രകേതു

അതുകൊണ്ടിവിടെ എന്തു ചെയ്യണമെന്നാണ് തന്റെ അഭിപ്രായം?

മന്ത്രി.

അതിനി ഇവിടുന്നു തന്നെ നിശ്ചയിക്കണം. അല്ലാതെ അടിയൻ എന്ത് അറിയിക്കുന്നു? ഏതായാലും ഇനി ഒരു സ്വാമിനിയുടെ സഹവാസം അവിടേക്കു യുക്തമല്ല. അതു നിശ്ചയം തന്നെ ദുർബ്ബുദ്ധികളായിട്ടുള്ള സ്ത്രീകളുടെ ഹൃദയം വിഷത്തിനെക്കാൾ ക്രൂരമായിട്ടുള്ളതാണ്.

17. കഠിനത പെരുകീട്ടും ക്ഷ്വേളവേഗം തടുക്കാ-
നടനടി നിരുപിച്ചാലേറെയുണ്ടാമുപായം,
മടമൊഴികൾമനസ്സിൻ ക്രൗര്യമാഹന്ത! നീക്കാൻ
പടുമതികൾ മഹാന്മാരോർക്കിലും ശക്യമല്ല.

എന്നു മാത്രമല്ല

18. അത്യന്തം ഘോരമാകും വിഷവുമൊരുവനിൽ
ചേർന്നിതെന്നാകിലന്നാ-
മർത്ത്യൻമാത്രം മരിക്കും പുനരൊരുവനുമേ
ദോഷമില്ലീഷൽപോലും,
ധൂർത്തേറും നാരിമാർതൻഹൃദയഗരളമോ-
ടൊത്തിടും മർത്ത്യനും പി-
ന്നോർത്താലാ വംശമെന്നല്ലഖിലവുമതിനാൽ
കഷ്ടമേ! നഷ്ടമാകും.

ചന്ദ്രകേതു.

ഇതൊക്കെ ശരിയാണ്. എങ്കിലും തത്രഭവതിയുടെ ഹൃദയത്തിന് ഇങ്ങനെയുള്ള ദോഷമുണ്ടോ. എന്നേ എനിക്കു സംശയമുള്ളൂ.

മന്ത്രി.

ഒരു സംശയം എല്ലാവർക്കുമുണ്ടാകുന്നതാണ്.

19. കായാമ്പു കണ്ടു കൗതുകത്തോടു കാഞ്ഞിരത്തിൻ
കായെന്നപോലെ മരുവുന്ന നതാംഗിമാരിൽ,
മായങ്ങളേതുമറിയാതിഹ വിശ്വസിച്ചു-
പോയാൽ മറിച്ചതു വരാൻ വളരെ പ്രയാസം.

അടിയൻ ഇങ്ങനെ ഒക്കെ അറിയിക്കുന്നതു കൊണ്ടു തിരുവിള്ളക്കേടുണ്ടാകരുത്. അവിടുത്തെ ഇഷ്ടം പോലെ ചെയ്താൽ മതി. എങ്കിലും വാസ്തവമറിയിക്കാതെ ഇരിക്കാൻ അടിയന്നു നിവൃത്തിയില്ലാഞ്ഞിട്ടു് അറിയിക്കുന്നതാണ്. "ലോകാപവാദാൽ ഭയം" എന്നുണ്ടല്ലോ.

ചന്ദ്രകേതു. [വിചാരം.

ഈശ്വരാ! ഇവിടെ എന്താണു വേണ്ടതു്. തത്രഭവതി നിരപരാധയാണെങ്കിൽ ഉപേക്ഷിക്കുന്നതും കഷ്ടം. ലോകാപവാദത്തിന്റെ ദുസ്സഹത്വം വിചാരിക്കുമ്പോൾ ഉപേക്ഷിക്കാതെയും നിവൃത്തിയില്ല. എന്തുചെയ്യാം. ഈശ്വരേച്ഛ മറിയല്ല. [പ്രകാശം] ന്യായം പറയുന്നതിനെക്കുറിച്ച് എനിക്കു യാതൊരു വിരോധവുമില്ല. അതു സ്വാമിഭക്തിയുള്ള മന്ത്രിമാരുടെ ധർമ്മമാണ്. മാനം വേണമെന്നു വിചാരിക്കുന്നവർ ലോകാപവാദത്തെ ഭയപ്പെടാതെയും കഴികയില്ല. അതുകൊണ്ടു തത്രഭവതിയെ ഉപേക്ഷിക്കയെന്നു തന്നെ ഞാൻ നിശ്ചയിച്ചു. നമ്മുടെ ഭടന്മാരിൽ രണ്ടു പേരെ കൂട്ടി ഇപ്പോൾ തന്നെ അയച്ചേക്കണം. വല്ല വനാന്തരങ്ങളിലും കൊണ്ടുപോയി വിട്ടും വച്ചുപോരട്ടെ. തത്രഭവതി നിരപരാധയാണെങ്കിൽ സത്യസ്വരൂപനായിരിക്കുന്ന ഈശ്വരൻ അവളെ രക്ഷിക്കും. അല്ലാത്തപക്ഷം അവളുടെ വിധി പോലെ വരട്ടെ.

മന്ത്രി. [വിചാരം.

ഇവളുടേ ദുഷ്ടത വിചാരിച്ചാൽ ഇങ്ങനെ തന്നെ ചെയ്യേണ്ടതാണ്. എങ്കിലും കുറച്ചു ഭംഗികൂടെ പറഞ്ഞേക്കാം. [പ്രകാശം] അയ്യോ, ഇതു വലിയ കഠിനമാണ്. ചെറുപ്പം കൊണ്ടു വല്ല ദുസ്സാമർത്ഥ്യങ്ങളും പ്രവർത്തിച്ചിരുന്നാലും അനന്യശരണയായ സ്വാമിനിയെ ഇപ്രകാരം ഉപേക്ഷിക്കുന്നതു കഷ്ടമല്ലേ?. അതിലും വിശേഷിച്ചു രണ്ടു മൂന്നു മാസം ഗർഭവും കൂടി ആയിരിക്കുന്ന ഈ കാലത്തു കൊടുങ്കാട്ടിൽ കൊണ്ടുപോയി വിട്ടാൽ അവിടെ ആരാണ് ഒരു രക്ഷിതാവുള്ളതു്. അതുകൊണ്ടു് ഈ രാജ്യത്തിൽ തന്നെ ഒരു സ്ഥലത്തു താമസിപ്പിച്ച് അന്നവസ്ത്രാദികൾക്കു മുട്ടു കൂടാതെ കൊടുത്തു രക്ഷിക്കയും തിരുമേനി മേലാൽ ദേവി-

യെ സ്വീകരിക്കാതെയിരിക്കയും ചെയ്താൽ പോരെയോ എന്ന് അടിയൻ സംശയിക്കുന്നു.

ചന്ദ്രകേതു.

അങ്ങനെ സംശയിക്കേണ്ട. തത്രഭവതി കൌമുദി ൟ രാജ്യത്തു താമസിക്കുന്ന കാലത്തു നമുക്ക് ൟ ലോകാപവാദം തീരുന്നതിന്നു പ്രയാസമുണ്ട്. അതുകൊണ്ട്, ഞാൻ പറഞ്ഞതുപോലെ തന്നെ ചെയ്യാതെ നിവൃത്തിയില്ല. ഇതെല്ലാം ൟശ്വരേച്ഛയാണെന്നുള്ള സമാധാനം എനിക്കു നല്ലവണ്ണമുണ്ട്. ദേവി നിർദ്ദോഷയാണെങ്കിൽ ഇതുകൊണ്ട് ഒരാപത്തും സംഭവിക്കുമെന്നു വിചാരിപ്പാനില്ല. വനാന്തരങ്ങളിൽ തപസ്സു ചെയ്തുകൊണ്ടിരിക്കുന്ന വല്ല മഹർഷിമാരും ദൈവഗത്യാ കണ്ടെത്തുന്നതിന്നും അവരാൽ രക്ഷിക്കപ്പെട്ടു കാലാന്തരത്തിൽ ൟശ്വര കാരുണ്യംകൊണ്ട് ഇവിടെത്തന്നെ വന്നു ചേരുന്നതിന്നും സംഗതി വരരുതെന്നുമില്ലല്ലോ.

അണിയറയിൽ.

20. ചിക്കെന്നസ്തഗിരീന്ദ്രശൃംഗമറവിൽ
താൻ പുക്ക പാക്കം വിധൌ
തക്കം നന്നിദമെന്നുറച്ചു തലനാൾ
നന്ദിച്ച ചന്ദ്രാനനീതം,
മുഗ്ദ്ധാന്ത്യ രമിച്ചിതെന്നു കരുതി-
പ്പൂർവ്വാശയേ വിട്ടുടൻ
നിൽക്കുന്നു ഗഗനപ്രദേശമതുതൻ
മദ്ധ്യത്തിൽ മാർത്താണ്ഡനും.

ചന്ദ്രകേതു. [കേട്ടിട്ട്.

ഓ! നേരം മദ്ധ്യാഹ്നമായിരിക്കുന്നു. ഇനി കർത്തവ്യകർമ്മങ്ങൾക്കായി പോവുക തന്നെ.

മന്ത്രി.

എന്നാൽ കല്പന പോലെ ചെയ്യാം.

(എല്ലാവരും പോയി.



## രണ്ടാം അങ്കം.

### പൂർവാംശം.

---

അനന്തരം ഒരു വൃദ്ധതാപസൻ പ്രവേശിക്കുന്നു.

താപസൻ.

കുമാരഗൌതമൻ പോയിട്ടു ഇത്ര താമസിക്കുന്നതെന്താണാവോ? വല്ലതും ആപത്തു സംഭവിച്ചിരിക്കുമോ? അല്ലെങ്കിൽ അവൻ ഇതിനു മുമ്പു വരേണ്ടതായിരുന്നു. നേരം മദ്ധ്യാഹ്നമാകാറായല്ലോ. ഇത്രയും ഒരിക്കലും താമസിക്കാറില്ല. ഈശ്വരാ! എന്താണു വേണ്ടതു? [ചിന്താകുലനായി ഇരിക്കുന്നു.

അനന്തരം പൂക്കളും ചമതയുംകൊണ്ടു ഋഷികുമാരൻ പ്രവേശിക്കുന്നു.

ഋഷികുമാരൻ [അടുത്തുചെന്നിട്ടു.

സകലാഭീഷ്ടദങ്ങളായ ഭഗവൽപാദാരവിന്ദങ്ങളെ ഇതാ കുമാരഗൌതമൻ വന്ദിക്കുന്നു.

താപസൻ. [സന്തോഷത്തോടുകൂടി

തപസ്സു നിർവിഘ്നമായി ഭവിക്കട്ടെ. നീ വരാൻ താമസിച്ചതുകൊണ്ടു ഞാൻ വല്ലാതെ വ്യസനിച്ചു. ഈശ്വരകാരുണ്യംകൊണ്ടു ആപത്തൊന്നും കൂടാതെ വന്നെത്തിയല്ലോ. ഇപ്പോൾ വളരെസ്സന്തോഷമായി.

ഋഷികുമാരൻ.

സമയം അതിക്രമിച്ചതുകൊണ്ടു അവിടുന്നു വ്യസനിക്കുമെന്നു വിചാരിച്ചു ഞാനും വളരെ പരിഭ്രമിച്ചാണു വന്നതു.

താപസൻ.

പിന്നെ ഇത്ര താമസം വന്നതിന്റെ കാരണമെന്താണു?

ഋഷികുമാരൻ.

ഞാൻ പൂക്കളും ചമതയും അറത്തെടുത്തുംകൊണ്ടു തിരിച്ചുവരുമ്പോൾ കുലശേഖരപർവതത്തിന്റെ താഴ്‌വരയിൽ വച്ചു ശൃംഗാടദേശാധിപതിയായ മഹാരാജാവിനെ ദൈവഗത്യാ കണ്ടെത്തി.

താപസൻ.

നമ്മുടെ സാക്ഷാൽ ഇന്ദ്രസേനമഹാരാജാവിനെയോ?

ഋഷികുമാരൻ.

അതെ. പിന്നെ അദ്ദേഹവുമായി സംസാരിച്ചുകൊണ്ട് കുറച്ചു നേരം നിന്നുപോയി. അതാണ് താമസത്തിനിടയായത്.

താപസൻ.

അതേതെങ്കിലും നന്നായി. അദ്ദേഹം ഈ ദേശാധിപതിയായിരിക്കുന്ന സ്ഥിതിക്ക് കണ്ടില്ലെന്നു ഭാവിച്ചു പോന്നെങ്കിൽ വലിയ കഷ്ടമായേനേ. നമ്മുടെ തപസ്സു നിർവിഘ്നമായി നടന്നുപോകുന്നതു തന്നെ അദ്ദേഹത്തിന്റെ സഹായംകൊണ്ടല്ലേ? ആകട്ടെ, മഹാരാജാവ് ഇപ്പോൾ ഈ വനപ്രദേശത്തിങ്കൽ എന്തിനായിട്ടാണ് വന്നത്?

ഋഷികുമാരൻ.

നായാട്ടിനായിട്ടാണ്.

താപസൻ.

അതയോ? എന്നാൽ, അതും വളരെ സന്തോഷമായി. ഈയിടെ ഈ വേദാരണ്യത്തിൽ ദുഷ്ടമൃഗങ്ങളുടെ കലശൽ കുറേ അധികം തന്നെയാണ്. നീ വരാൻ താമസിച്ചപ്പോൾ എനിക്ക് അതുകൊണ്ടാണ് അധികം ഭയമുണ്ടായത്.

ഋഷികുമാരൻ.

ഭയപ്പെടാനുള്ളതു തന്നെയാണ്. ഞാനും ദർഭയോ ചമതയോ വല്ലതും കൊണ്ടുവരാനായി പോകുമ്പോൾ—

1. വെട്ടീടും കാട്ടുപോത്തിൻ കഠിനനിനദവും
പാരമായ് പാരശേഷം
ഞെട്ടീടും സിംഹനാദങ്ങളുമതിനിടയിൽ
കേട്ടിടാം കാട്ടിലെല്ലാം,
പെട്ടീടും പേടിയെന്തോ പറവതു ശിവനേ!
പാർത്തിനിപ്പാർത്ഥിവേന്ദ്രൻ
വിട്ടീടും ബാണമേററാ വനമൃഗനികരം
നഷ്ടമാമൊട്ടു നൂനം.

താപസൻ.

ഇനി അടുത്ത കാലത്തൊന്നും ആ ഭയം വേണ്ടല്ലോ. അല്ലെങ്കിലും തപശ്ശക്തിയുള്ള നമുക്കൊന്നും ഭയപ്പെടാനില്ല. എന്നാൽ,

മഹാരാജാവിനെ ക്ഷണിച്ചു ഇങ്ങോട്ടു കൂട്ടിക്കൊണ്ടു പോരാ-യിരുന്നില്ലെ? യഥാശക്തി നമുക്കു സൽക്കരിച്ച് അയയ്ക്കാമായി-രുന്നല്ലൊ.

ഋഷികുമാരൻ.

ഞാനും അതു വിചാരിക്കായ്കയില്ല. പക്ഷെ അതിനൊന്നും ഇടയായില്ല. എന്നേയുള്ളു.

താപസൻ.

അതെന്താണ്?

ഋഷികുമാരൻ.

ഞങ്ങൾ സംസാരിച്ചുംകൊണ്ടിരിക്കുന്ന മദ്ധ്യേ ആ സ്ഥല-ത്തു നിന്നു കുറച്ചു ദൂരെ മാറി ഒരു നിലവിളി കേട്ടു. ഉടനെ മഹാരാജാവു പരിഭ്രമിച്ച് ആ ആർത്തനാദം ആരുടെ ആണെ-ന്ന് അന്വേഷിക്കുന്നതിനായി അങ്ങോട്ടു പോയി. ഞാൻ ഇ-ങ്ങോട്ടും പോന്നു.

താപസൻ.

ആര് ആരുടെ നിലവിളിയായിരിക്കുമോ?

ഋഷികുമാരൻ.

എന്തോ ഒരു സ്ത്രീയുടെ ശബ്ദംപോലെയാണ് തോന്നി-യത്. [മേൽപ്പട്ടു നോക്കീട്ട്.] മാദ്ധ്യന്ദിനത്തിന്നു സമയമായെന്നു തോന്നുന്നു.

താപസൻ.

എന്നാൽ പോകാം. [രണ്ടുപേരും പോയി.

---

## രണ്ടാം അങ്കം.

---

### അണിയറയിൽ.

2. ഹാഹാ ഞാനെന്തു ചെയ്യേണ്ടൂ ദുരിതമിതിനു മു-
ജ്ജന്മ, മിജ്ജന്മമല്ലോ
മോഹാൽ ദുഷ്കർമ്മമൊന്നും മനമതിലൊരു നാ-
ളോർത്തുമിങ്ങോർമ്മയില്ലേ,

ഊഹിപ്പാനാവതല്ലേ വിധിയുടെ ഗതിയെൻ.
കാന്തനാം സ്വാന്തതാരിൽ
സ്നേഹക്കേടെന്തുദിപ്പാനിതുപോഴതിഹ മാം
ദൈവവും കൈവെടിഞ്ഞോ?

അനന്തരം സത്യവതിയെ ഉന്തിത്തള്ളിയും കൊണ്ട്
രണ്ടു രാജഭടന്മാർ പ്രവേശിക്കുന്നു.

സത്യവതി ['ഹാ ഹാ ഞാൻ' എന്ന ശ്ലോകം ഒന്നുകൂടി ചൊല്ലുന്നു.

ഭടന്മാരിൽ ഒന്നാമൻ.

നിനക്കു ദൈവമെന്നുള്ള വിചാരമുണ്ടോ? എന്നാൽ ഇങ്ങനെയൊന്നും വരികയില്ലായിരുന്നുവല്ലോ. നീയെന്തിനു നിൽക്കുന്നു. അങ്ങോട്ടു നടക്ക്. [കഴുത്തിൽ പിടിച്ചു തള്ളുന്നു.

രണ്ടാമൻ.

അവൾക്കു നടക്കാൻ മടിയാണെങ്കിൽ ഞാൻ നടത്താം. എടീ കുലടേ! നടക്ക്. [മുതുകിൽ ഇടിക്കുന്നു.

സത്യവതി.

അയ്യോ, മഹാപാപികളേ! നിങ്ങളെന്നെക്കൊല്ലാൻ തുടങ്ങുകയാണോ? [കരയുന്നു.

ഒന്നാമൻ.

അല്ല, നിന്നെ വളത്താൻ കൊണ്ടുപോവുകയാണ്.

സത്യവതി.

അയ്യോ, ഈശ്വരാ! എന്തുവേണ്ടു. അയ്യോ പ്രാണവല്ലഭാ! അവിടേക്കു ഞാൻ ഒരപരാധവും ചെയ്തിട്ടുള്ളവളല്ലേ. നീതിമാനും സത്യസന്ധനും പരമദയാലുവുമായ അവിടുന്ന് അനന്യശരണയും നിരപരാധയുമായ ഇവളെ ഇപ്രകാരം ചെയ്യിക്കുന്നതു വളരെ കഷ്ടമാണ്.

[പിന്നെയും ഉറക്കെ കരയുന്നു.

രണ്ടാമൻ.

കുറച്ചുകൂടി ഉറക്കെ നിലവിളിക്ക്. നിന്റെ പ്രാണവല്ലഭൻ ഇപ്പോൾ വന്ന് നിന്നെ കൊണ്ടുപോകും.

ഒന്നാമൻ.

ഓഹോ, ഇപ്പോൾ വരും താമസമില്ല. പക്ഷെ പ്രാണവല്ല

ഭൻ എന്നുപറയണമെന്നു തോന്നുന്നില്ല. 'ജീവിതേശ്വരൻ' എന്നു പറഞ്ഞാൽ ഏകദേശം ശരിയാകും.

സത്യവതി.

3. സത്യസ്വരൂപനഖിലേശ്വരനെന്നു പാരം
സത്തുക്കളാസകലവും പറയുന്നു പാരിൽ,
ഇത്ഥം ഭവിച്ചതു നിനക്കുകിലാ വചസ്സും
വ്യർത്ഥം സമസ്തമിനിയാരവലംബമയ്യോ.

രണ്ടാമൻ. [ഒന്നാമനോടായിട്ട്.

എടോ! നമുക്കു പോകാം. ഇവിടെ വലിയ കാടായല്ലൊ. നേരവും വൈകിത്തുടങ്ങി. കാട്ടിൽക്കിടക്കുന്ന വല്ല മൃഗങ്ങളുടെയും ആഹാരമായിത്തീരാൻ പോകുന്ന ഇവളെ ഇനിയും അധികമിട്ടു വിലപിപ്പിക്കുന്നതുകൊണ്ടു നമുക്കെന്തു പ്രയോജനമാണുള്ളത്?

ഒന്നാമൻ.

ഇവളുടെ ദുസ്സ്വഭാവം വിചാരിച്ചിട്ട് ഇവളെ വെറുതെ വിട്ടുംവച്ചു പോയാൽ മതിയോ എന്നാണ് ഞാൻ സംശയിക്കുന്നത്.

രണ്ടാമൻ.

പിന്നെ കഥ കഴിച്ചുകളയാമെന്നോ?

ഒന്നാമൻ.

അതേ എന്നാലെന്താണ്? അല്ലെങ്കിൽ നമ്മൾ ഇവളോട് ഏതെല്ലാം വിധത്തിൽ നല്ല വാക്കുകൾ പറഞ്ഞുനോക്കി, ഇവൾക്ക് അതിലൊന്നും സമ്മതമില്ലല്ലൊ.

രണ്ടാമൻ.

അതെ, എന്നാൽ, ഒന്നുകൂടി ചോദിച്ചുനോക്കൂ.

ഒന്നാമൻ.

എന്തിന്? അവളതൊന്നും സമ്മതിക്കുന്നവളല്ല.

രണ്ടാമൻ.

എന്നു നിശ്ചയിക്കേണ്ട. ഇവൾക്ക് ഇപ്പോൾ ഒട്ടു പാകം വന്നില്ലെ? അതുകൊണ്ടു സമ്മതിച്ചേക്കാം. അല്ലെങ്കിൽ—വരാൻ പോകുന്ന ഫലവും അവൾക്കറിയാമല്ലൊ.

ഒന്നാമൻ.

എന്നാൽ, താൻ ചോദിക്കൂ. അല്ലാതെ എനിക്കു കഴികയില്ല.

രണ്ടാമൻ.

ഓ. ഹോ. ഞാൻ ചോദിക്കാം. സമ്മതിക്കാതെ ഇരിക്കയുമില്ല എനിക്കു നിശ്ചയമുണ്ട്. [സത്യവതിയോടായിട്ട്.] അല്ലയോ ഭദ്രേ? ഞാൻ മുമ്പേ പറഞ്ഞതുപോലെ ഞങ്ങളോടുകൂടെ വന്നു താമസിക്കുന്നതിന്നെന്താണ് വിരോധം? ഞങ്ങളുടെ ശക്തിക്കു തക്കവണ്ണം ജീവാവസാനം വരെ നിന്നെ രക്ഷിച്ചുകൊള്ളാം. നിനക്കു യാതൊന്നിനും ബുദ്ധിമുട്ടുണ്ടാകുമെന്നു വിചാരിക്കേണ്ട. ഈ വാക്കിന് ഒരു വ്യത്യാസവും വരുന്നതല്ല.

[സത്യവതി ഒന്നും മിണ്ടാതെ നിൽക്കുന്നു

ഒന്നാമൻ.

എന്താണ് ഒന്നും മിണ്ടാത്തത്?

രണ്ടാമൻ.

എടോ! അതൊന്നും ചോദിക്കാനില്ല. സമ്മതമല്ലാതെ വരികയില്ലെന്നു ഞാൻ പറഞ്ഞില്ലെ? അതല്ല ഇനി ഇപ്പോൾ തീർച്ചയാക്കാനുള്ളത്.

ഒന്നാമൻ.

പിന്നെയെന്താണ്?

രണ്ടാമൻ.

ഇവളെ കൊണ്ടുപോയാൽ, നമ്മൾ രണ്ടുപേരും കൂടി സ്വീകരിക്കുന്നത് അത്ര ഭംഗിയാണോ? അതുകൊണ്ട് ആരാരാണ് വേണ്ടതെന്നു നിശ്ചയിക്ക.

ഒന്നാമൻ.

എനിക്ക് അതിനെക്കുറിച്ചു വാദമില്ല. സ്നേഹിതൻ നിശ്ചയിക്കുന്നത് എനിക്കും സമ്മതമാണ്.

രണ്ടാമൻ.

താൻ നിശ്ചയിക്കുന്നതിന് എനിക്കും വിരോധമില്ല. നമ്മൾ രണ്ടുപേരും ഒന്നെന്നല്ലെ വച്ചിരിക്കുന്നത്? പിന്നെ ആക്കായാലെന്താണ്? അതുകൊണ്ട് ഇവൾ എനിക്കു തന്നെ ഇരിക്കട്ടെ.

ഒന്നാമൻ.

ഓഹോ, അതിനെന്തു വിരോധം? എനിക്കു പൂർണ്ണസമ്മതമാണ്. അല്ലെങ്കിൽ അതു വേണ്ട. ഇവൾ എനിക്കു തന്നെ അ

കട്ടെ. ഇനി ഒരുത്തിയെ ഇതുപോലെ കിട്ടുമ്പോൾ തനിക്കു തന്നേക്കാം.

രണ്ടാമൻ.

ആഹാ, താൻ അടുത്തു കൂടികൊണ്ട് എന്നെ പററിക്കാൻ വരികയാണ് അല്ലെ? അതു പന്തിയാകുമെന്നു തോന്നുന്നില്ല. ഇനി ഒരുത്തിയെ ഇതുപോലെ കിട്ടിയില്ലെങ്കിലോ?

ഒന്നാമൻ.

കിട്ടിയില്ലെങ്കിൽ തന്റെ വിധി. അല്ലാതെ എന്താണ്?

രണ്ടാമൻ.

എന്നാൽ ആ വിധി താൻ അനുഭവിക്കയേയുള്ളു. ഇവളെ എനിക്കു തന്നെ വേണം.

ഒന്നാമൻ.

തനിക്കു തന്നയക്കുന്നതിന് എനിക്കു മനസ്സില്ലെങ്കിലോ?

രണ്ടാമൻ.

ഇതിനു തന്റെ മനസ്സു വേണോ? ഞാനിവളെ കൊണ്ടുപോകാനാണ് ഭാവം. എന്നാൽ താനെന്തു ചെയ്യും.

ഒന്നാമൻ.

ഞാൻ കൊണ്ടുപോയാൽ താനോ?

രണ്ടാമൻ.

എന്നാൽ, ആക്ഷം വേണ്ട. ഞാനിവളെ കൊല്ലാൻ തന്നെയാണ് ഭാവം.

ഒന്നാമൻ.

ഞാൻ കൂടിയുള്ളപ്പോൾ അതു സാധിക്കയില്ല. നിശ്ചയം തന്നെ. [സത്യവതിയുടെ കൈക്കു പിടിച്ചിട്ട്] പോരെ. നമുക്കുപോകാം.

രണ്ടാമൻ. [മറെറ കൈക്കു പിടിച്ചിട്ട്.

അതു വേണ്ട. ഇങ്ങോട്ടു നടക്ക്. ഞാൻ നിന്നെ രക്ഷിച്ചുകൊള്ളാം. [രണ്ടുപേരും അങ്ങോട്ടും ഇങ്ങോട്ടും പിടിച്ചുവലിക്കുന്നു.

സത്യവതി.

അയ്യോ, നിങ്ങൾ എന്തിനാണ് എന്നെ ഇങ്ങനെ ഉപദ്രവിക്കുന്നത്? ഞാൻ സത്യം പറയുന്നു.

4. മരിക്കിലും ഞാനിനിയന്യനോടൊ-
ത്തിരിക്കയില്ലായതിനില്ല വാദം,

ഒരിക്കലും ചേതസി നിങ്ങൾ കൊല്ലാ.
തിരിക്കുവാൻ മോഹവുമില്ല്യ തെല്ലും.

ഒന്നാമൻ.

എടോ! നമ്മൾ തമ്മിൽ ഇങ്ങനെ പിടിച്ചുപിണങ്ങീട്ട കാൎയ്യമൊന്നുമില്ല്യ. ഇവൾ ഇതൊന്നും സമ്മതിക്കയില്ലെന്നു ഞാൻ പറഞ്ഞില്ലെ? അവൾക്കു കാലമടുത്തിരിക്കുന്നു. പിന്നെ പറഞ്ഞിട്ടു സാദ്ധ്യമുണ്ടോ?

രണ്ടാമൻ.

എന്നാൽ, താൻ പറഞ്ഞതു പോലെ ഇവളുടെ കഥ കഴിച്ചിട്ടു തന്നെ വേണം നമുക്കു പോകാൻ, താമസിക്കേണ്ട.

ഒന്നാമൻ.

അങ്ങനെ തന്നെ. ഇപ്പോൾ കഴിച്ചേക്കാം.

[സത്യവതിയുടെ തലമുടിക്കു ചുററിപ്പിടിച്ചുംകൊണ്ടു വാൾ ഊരുന്നു.

അണിയറയിൽ.

൫. ഇന്ദ്രസേനനൃവരന്റെ നാട്ടിൽ വ-
ച്ചിററുബിംബമുഖിയാം നതാംഗിയേ,
ഇന്നു കൊന്നീടുവതാരു? നിങ്ങളെ-
ക്കൊന്നിടാതെ വിടുകില്ല്യ നിൎണ്ണയം.

രണ്ടാമൻ.

അയ്യോ, ഇതാരാണെന്നറിഞ്ഞില്ലല്ലൊ. ഏതെങ്കിലും നമുക്കു വേഗം പോകാം.

ഇന്ദ്രസേനൻ വാളൂരിപ്പിടിച്ചു പെട്ടെന്ന് പ്രവേശിക്കുന്നു.

[ഭടന്മാർ കണ്ടു ഭയപ്പെട്ട് സത്യവതിയെ വിട്ട് ഓടിപ്പോയി.

[സത്യവതി മൂർച്ഛിച്ചു വീഴുന്നു.

ഇന്ദ്രസേനൻ.

ആ ദുഷ്ടന്മാർ ഓടിപ്പൊയ്ക്കളഞ്ഞല്ലൊ. ആട്ടെ, ഈ സാധുവിന്റെ പ്രാണരക്ഷ ചെയ്യണമെന്നല്ലാതെ ആ ഭീരുക്കളെ നിഗ്രഹിച്ചതുകൊണ്ട് നമുക്കെന്തു സാദ്ധ്യം? [അടുത്തു ചെന്ന് സത്യവതിയെ നോക്കീട്ട്] സൎവ്വാംഗസുന്ദരിയായ ഇവൾ ആരായിരിക്കും. ഇവളുടെ രൂപലാവണ്യം ദൎശനീയം തന്നെ. കഷ്ടം, ഈ സാധുവിനെ ആ ദുഷ്ടന്മാർ എന്തുമാത്രം ദേഹോപദ്രവമാണ് ചെയ്തത്? ശിവ! ശിവ!

6. കട്ടിക്കരംഗമിഴിതൻമൃദുമേനിയോർത്താൽ
തൊട്ടാൽ പൊടിഞ്ഞു തകരും തളിരെന്നപോലെ,
ദുഷ്ടക്കെഴുന്ന കരമോ, മുസലംകണക്കാ-
മുഷ്ടിപ്രഹാരമിവളാൽ ബത സഹ്യമാമോ?

[ഒന്നുകൂടി അടുത്തുനിന്നിട്ട്

അല്ലയോ ഭദ്രേ! സമാശ്വസിച്ചാലും സമാശ്വസിച്ചാലും.

7. താഡിച്ചു കൊൽവതിനടുത്തൊരു ദുഷ്ടരേ ഞാ-
നോടിച്ചു ഭീതിയൊടുമായവർ പോയൊളിച്ചു,
പേടിച്ചു കഷ്ടമിനിയെന്തിനു വക്ത്രപത്മം
വാടിച്ചുകൊണ്ടയി ശുഭാംഗി! കിടന്നിടുന്നു?

സത്യവതി [ആശ്വസിച്ച് എണീറ്റിട്ട്.

പ്രാണരക്ഷ ചെയ്ത മഹാനുഭാവനായ അവിടുത്തെ ആരെന്നു ഞാൻ അറിയുന്നില്ല. എങ്കിലും—

8. ശരണമൊരുവരില്ലെന്നോർത്തു ഞാനാർത്തിയോടും
മരണഭയനിമിത്തം ക്ഷീണയായ് വീണനേരം,
കരുണയൊടുടനെത്തിക്കാത്തു രക്ഷിച്ച യുഷ്മ-
ച്ചരണസരസിജത്തിന്നായിതാ കൈതൊഴുന്നേൻ.

ഇന്ദ്രസേനൻ.

അല്ലയോ സുന്ദരി! എന്നെ അറിയായ്കകൊണ്ട് അശേഷം പരിഭ്രമിക്കണ്ട. എന്റെ വാസ്തവം ഞാൻ പറയാം. ശൃംഗാടദേശാധിപതിയായ ഒരു രാജാവിനെ ഭവതി കേട്ടിരിക്കുമല്ലോ.

സത്യവതി.

കേട്ടിട്ടുണ്ട്. മഹാനുഭാവനായ ഇന്ദ്രസേനമഹാരാജാവിനെക്കുറിച്ച് കേട്ടിട്ടില്ലാത്തവർ ത്രൈലോക്യത്തിങ്കൽ ഉണ്ടെന്നു തോന്നുന്നില്ല.

ഇന്ദ്രസേനൻ.

എന്നാൽ, ആ നാമധേയത്തിനു വിഷയമായി ഭവിച്ചിരിക്കുന്ന ദേഹം ഇതു തന്നെയാണെന്നു ഭവതി അറിഞ്ഞുകൊള്ളണം.

സത്യവതി.

എന്നാൽ, ഇതിനെക്കുറിച്ച് അത്ഭുതപ്പെടാനുമില്ല.

9. ആർത്തലോകപരിപാലനമോർത്താൽ
പാർത്ഥലേശകലധർമ്മമതല്ലോ,

പേൎത്തുമുണ്ടിതിൽ വിശേഷമനല്പം
കീൎത്തനീയഗുണ! തേ കുലജാനാം.

ഭാഗ്യഹീനയാണെങ്കിലും ഇപ്പോൾ ഞാൻ സനാഥയായി ഭവിച്ചു.

ഇന്ദ്രസേനൻ.

അല്ലയോ ഭദ്രേ! ഞാൻ ഇവിടെ സമീപത്തിങ്കൽ എത്തീട്ടു കുറച്ചുനേരമായി. എങ്കിലും മുള്ളുകൾ നിറഞ്ഞ ഈ കൊട്ടക്കാട്ടിൽ നേരെ വന്നെത്തുന്നതിനു മാൎഗ്ഗമില്ലായ്കയാൽ ഇത്രയും താമസം വന്നുപോയതാണ്. അല്ലെങ്കിൽ ഭവതിയെ ആ ദുഷ്ടന്മാർ ഇത്രയൊന്നും ഉപദ്രവിക്കുന്നതിന് ഇടവരികയില്ലായിരുന്നു. അവർ ചെയ്ത ദേഹോപദ്രവങ്ങളും ദുൎഭാഷണങ്ങളും ഒക്കെ ഞാൻ കണ്ടും കേട്ടും അറിഞ്ഞിരിക്കുന്നു. അടുത്തു വരുന്നതിനു നിവൃത്തിയില്ലാതെയായിപ്പോയി. എന്തു ചെയ്യാം.

സത്യവതി.

ഈശ്വരേച്ഛയാ സംഭവിക്കുന്നതെല്ലാം അനുഭവിക്കാതെ കഴികയില്ലല്ലൊ. ഇപ്പോൾ എങ്കിലും അവിടുന്നിവിടെ വന്നെത്താൻ സംഗതിയായതു ഭാഗ്യം എന്നേ ഞാൻ വിചാരിക്കുന്നുള്ളു.

ഇന്ദ്രസേനൻ.

എന്നാൽ, എന്നെക്കുറിച്ച് അറിയേണ്ടേടത്തോളം വിവരം ഭവതിയിപ്പോൾ അറിഞ്ഞിരിക്കുന്നുവല്ലൊ. ഇനി എനിക്ക് അറിവാൻ ആവശ്യമുള്ളതിനെക്കൂടി ചോദിച്ചുകൊള്ളുന്നു.

10. മട്ടൊഴികൾമണേ! നിൻതാതമാതാക്കളേയും
വടിവൊടു തവ പേരും വംശവും പേശലാംഗി!,
ഉടനിഹ പറയേണം ഹന്ത! നിൻകാന്തനാകും
കൊടിയ സുകൃതിയാരെന്നുള്ളതും കള്ളമെന്യേ.

എന്നു മാത്രമല്ല ഈ ദുഷ്ടന്മാരുടെ കയ്യിൽ അകപ്പെട്ട് ഇവിടെ വരുവാൻ സംഗതിയായതെങ്ങനെയെന്നും അറിഞ്ഞാൽ കൊള്ളാമെന്നുണ്ട്.

സത്യവതി.

പ്രാണരക്ഷ ചെയ്ത അവിടുന്നു ചോദിച്ചാൽ എന്തു പറയുന്നതിനും ഞാൻ കാത്തിരിക്കുന്നു. എങ്കിലും, എന്റെ ഇപ്പോഴത്തെ അവസ്ഥാന്തരത്തെക്കുറിച്ചു വിചാരിക്കുമ്പോൾ പൂൎവ്വസ്ഥി-

തി പറയുന്നതിന്നു വളരെ വ്യസനമുണ്ട്. മാന്യന്മാരായ മാതാപിതാക്കന്മാൎക്കും ഉൽകൃഷ്ടവംശജനായ ഭൎത്താവിന്നും അതിപവിത്രമായ വംശത്തിന്നും ഞാൻ നിമിത്തം ഒരു കുറച്ചിലും വന്നുകൂട എന്നാണ് എന്റെ ആഗ്രഹം. അതിനാൽ, അതുകളെ കുറിച്ചൊന്നും അവിടുന്നു ചോദിച്ച് എന്നെ സങ്കടപ്പെടുത്തരുതെന്നു പ്രത്യേകം ഞാൻ അപേക്ഷിക്കുന്നു.

## ഇന്ദ്രസേനൻ.

ഭവതിയെ ഒരുപ്രകാരത്തിലും ഒരിക്കൽപോലും സങ്കടപ്പെടുത്തണമെന്നു ഞാൻ വിചാരിക്കുന്നില്ല, വിചാരിക്കയുമില്ല. കണ്ടപ്പോൾ തന്നെ ഭവതി ഒരു ഉൽകൃഷ്ടവംശജാതയാണെന്നും അസാമാന്യം ഉന്നതസ്ഥിതിയിൽ ഇരുന്നവളാണെന്നും ഞാൻ നിശ്ചയിച്ചു. പിന്നെ പാതിവ്രത്യത്തെ രക്ഷിക്കുന്നതിനായി പ്രാണത്യാഗം ചെയ്യുന്നതിന്നുപോലും ഭവതി സന്നദ്ധയാണെന്ന് നല്ലപോലെ ബോധം വരികയും ചെയ്തു. എന്നാൽ വിവരം മുഴുവനും അറിഞ്ഞാൽ യഥായോഗ്യം ഉപചരിക്കാമല്ലൊ എന്നു വിചാരിച്ചു ചോദിച്ചതാണ്, അതിനാൽ വിരോധമില്ലാത്ത സംഗതികൾ വല്ലതുമുണ്ടെങ്കിൽ പറഞ്ഞുകേൾക്കണമെന്നല്ലാതെ എനിക്കാഗ്രഹമില്ല.

## സത്യവതി.

ഞാൻ ഒരു നീചജാതിയിൽ ജനിച്ചവളല്ലെന്ന് അവിടേക്കു തന്നെ തോന്നീട്ടുണ്ടല്ലോ. അത് അങ്ങിനെ തന്നെ വിശ്വസിച്ചുകൊള്ളണം. എന്റെ പേര "സത്യവതി" എന്നാണ്. ഇതിലധികമായി ഒന്നും ഇപ്പോൾ അറിയിക്കുന്നതിന്നു ഞാൻ ശക്തയല്ല. ശേഷമൊക്കയും ഭഗവാൻ സത്യസ്വരൂപനാണെങ്കിൽ ഒരു കാലത്ത് അവിടേക്ക് അറിയുന്നതിനിടവരും. അതുവരെ ക്ഷമിക്കണം. പിന്നെ, ഉപചരിക്കേണ്ടുന്ന ക്രമത്തെക്കുറിച്ച് ഒന്നും വിചാരിക്കാനുമില്ല. എന്റെ പ്രാണരക്ഷ ചെയ്തുകൊണ്ട് അവിടുന്ന് എന്റെ അച്ഛനായി തീൎന്നിരിക്കുന്നു.

11\. അന്നദാതാവന്നദാതാവിഹ പുനരുപനേതാവുമെന്നല്ല പിന്നെ-
ബോധാത്മം വിദ്യയേകും ഗുരുവുമഥ ഭയത്തിങ്കൽനിന്നുത്തലെന്ന്യേ,
പാരാതേ കാത്തുകൊള്ളുന്നവർകളുമൊരുപോലഞ്ചുപേരും പിതാക്കൾ.

ന്മാരെന്നല്ലോ കഥിക്കുന്നതു ബത ഭുവനേ
പൂജ്യരാം സജ്ജനങ്ങൾ.

അതുകൊണ്ടു പിതാക്കന്മാർ പുത്രിമാരെ ഏതെല്ലാം പ്രകാരം ഉപചരിക്കുമോ അപ്രകാരമെല്ലാം അവിടുന്ന് എന്നെയും ഉപചരിച്ചാൽ മതിയാകുന്നതാണ്.

ഇന്ദ്രസേനൻ. [വിചാരം.

ഇവളുടെ ആകൃതിക്കുള്ളതിൽ അധികം ഗുണം പ്രകൃതിക്കുമുണ്ടെന്നുള്ളതിനു സംശയമില്ല. വാക്കുകളുടെ സയുക്തികതയും മാധുര്യവും അതിശയനീയം തന്നെ. ഇപ്രകാരം വൈദഗ്ദ്ധ്യവും സൌന്ദര്യവും കൂടി തികഞ്ഞിട്ടുള്ള സ്ത്രീകളെ കാണ്മാൻ പ്രയാസമുണ്ട്. [പ്രകാശം] എന്നാൽ, ഭവതിയുടെ ഇഷ്ടംപോലെ ആകട്ടെ. ഇനി ഞാൻ എന്താണ് ഇവിടെ വേണ്ടതെന്നു പറയണം. ദൈവഗത്യാ വന്നു കാണുന്നതിനും ആ ദുഷ്ടന്മാരുടെ കയ്യിൽനിന്നു രക്ഷിക്കുന്നതിനും സംഗതിയായ സ്ഥിതിക്ക് ഭവതിയെ ആരും സഹായമില്ലാതെ അതിഭയങ്കരമായ ഒരു വനാന്തരത്തിൽ വിട്ടുംവച്ചു പോകുന്നതിന് എനിക്കു ധൈര്യം മതിയാകുന്നില്ല. ഒരുമിച്ചു പോരുന്നതിന് വിരോധമില്ലാത്തപക്ഷം ഞാൻ രാജധാനിയിങ്കൽ കൊണ്ടുപോയി യഥാശക്തി ഭവതിയെ രക്ഷിച്ചുകൊള്ളാം.

സത്യവതി.

അഭയദാതാവായ അവിടുത്തോടുകൂടിപ്പോരുന്നതിന് എനിക്കു പൂൎണ്ണസമ്മതമാണ്. എന്നാൽ—

12. മൽപ്രാണനാഥനെയൊഴിഞ്ഞൊരു പുരുഷൻതൻ
സംസ്പൎശനത്തിനിടയാകരുതെന്നു മാത്രം,
ഉൾപൂവിലുണ്ടു മമ മോഹമതിന്നു വേണ്ടു-
മേൎപ്പാടു ചെയ്തുതരുവാൻ കൃപ തോന്നിടേണം.

ഇന്ദ്രസേനൻ.

ഭവതി അതിനെക്കുറിച്ചു ഭയപ്പെടേണ്ട. ഞാൻ പുത്രീനിൎവ്വിശേഷമായി വിചാരിച്ചിരിക്കുന്ന ഭവതിയെ അന്യപുരുഷന്മാരുടെ ദൃഷ്ടിയ്ക്കുപോലും അവിഷയമായിട്ടുള്ള അന്തഃപുരത്തിങ്കൽ തന്നെ താമസിപ്പിച്ചുകൊള്ളാം.

സത്യവതി.

എന്നാൽ മതി. അല്ലാതെ എനിക്കു യാതൊരു നിൎബന്ധവുമില്ല.

ഇന്ദ്രസേനൻ.

എന്നാൽ, ഇനി പുറപ്പെടാം. നേരവും വൈകിത്തുടങ്ങി എനിക്ക് ഇന്നു തന്നെ രാജധാനിയിൽ എത്തിയാൽ കൊള്ളാമെന്നുമുണ്ട്.

സത്യവതി.

മഹാനുഭാവനായ അവിടുന്ന് ഏകാകിയായി ഈ വനാന്തരത്തിങ്കൽ വരാനുള്ള കാരണമെന്താണെന്നു കൂടി അറിഞ്ഞാൽ കൊള്ളാമെന്നുമുണ്ട്.

ഇന്ദ്രസേനൻ.

അല്ലയോ ഭദ്രേ! ഞാൻ സൈന്യസമേതനായി നായാട്ടിനായിട്ട് ഇവിടെ വന്നതാണ്. ഇന്നത്തെ നായാട്ടുകൊണ്ട് ഇവിടെയുള്ള ദുഷ്ടമൃഗങ്ങളെല്ലാം അവസാനിച്ചതിനാൽ സൈന്യങ്ങളെയെല്ലാം നഗരത്തിങ്കലേക്കു മടക്കി അയച്ച് അല്പം വിശ്രമിക്കുന്നതിനായി ഒരു ശിലാതലത്തിൽ ഇരിക്കുമ്പോളാണ് ഭവതിയുടെ നിലവിളി കേട്ടത്. ഉടനേ ഇങ്ങോട്ടു പോരികയും ചെയ്തു. തേരും സൂതനും ഇവിടെത്തന്നെ ഉണ്ട്.

അനന്തരം സൂതൻ പ്രവേശിക്കുന്നു.

സൂതൻ. [സത്യവതിയെക്കണ്ടിട്ട് വിചാരം.

ഈ സ്ത്രീയേതാണ്. തിരുമേനിയുടെ അടുക്കൽ സമയമറിയാതെ ഇതൊന്നും ചോദിപ്പാൻ പാടില്ല. ഇവളോടു തന്നെ കടന്നു ചോദിക്കുന്നതും യുക്തമല്ല. ആട്ടെ, ഇവളെക്കൂടി കൊണ്ടു പോവുകയാണെങ്കിൽ പിന്നീടു വിവരമൊക്കെ അറിയാമല്ലോ. ഇപ്പോൾ ഏതെങ്കിലും പരിഭ്രമിക്കേണ്ട. [അടുത്തു ചെന്നിട്ട്] തിരുമേനി സർവോൽകർഷേണ വർത്തിക്കട്ടെ. വള്ളിത്തേരു തയ്യാറായിരിക്കുന്നു. നേരവും വൈകി. ഇതാ ഇപ്പോൾ—

13. അന്ധകാരചികുരം ചുരുക്കി മുട്ട-
ചന്ദ്രികാസ്മിതമൊലിക്കവേ
ചന്തമാന്ന ശശിയാം മുഖത്തെയഴ-
കോടുയർത്തിയതികൌതുകാൽ,
സന്ധ്യയാകുമൊരു ചേടിയെസ്സപദി
മുൻനടത്തി നിശയായിട്ടും
ബന്ധുരാംഗി വരവായിടുന്നിതഭി-
സാരികാസദൃശമഞ്ജസാ.

അതുകൊണ്ടു താമസമില്ലെങ്കിൽ എഴുന്നള്ളാം.

ഇന്ദ്രസേനൻ.

എന്നാൽ പുറപ്പെടുകയല്ലെ.

സത്യവതി.

അങ്ങനെ തന്നെ. [എല്ലാവരും പോയി.



# മൂന്നാം അങ്കം

## പൂൎവാംഗം.



അനന്തരം ശാരദൻ പ്രവേശിക്കുന്നു.

ശാരദൻ.

അകഷ്ടാടെ നമ്മുടെ മഹാരാജാവിന്റെ സ്ഥിതി വലിയ കഷ്ടാവസ്ഥയിലായിരിക്കുന്നു. തത്രഭവതിയെ പരിത്യജിച്ചതുകൊണ്ടുള്ള പശ്ചാത്താപം നിമിത്തം ഒരിക്കൽ പോലും മനസ്സിനു സ്വാസ്ഥതയില്ലാതെ ആയിത്തീൎന്നതിനാൽ രാജ്യകാൎയ്യങ്ങൾ എല്ലാം പ്രധാന മന്ത്രിയായ നിപുണകനിൽ ഭരമേല്പിച്ച് ഒന്നിലും ശ്രദ്ധയില്ലാതെ വ്യസനാകുലനായിട്ടെങ്കിലും ഒരു വിധം ൟ കാലം വരെയും കഴിച്ചുകൂട്ടി. ഇപ്പോൾ മഹാരോഗപീഡിതനായി ഭവിച്ചിരിക്കുന്ന മന്ത്രിയെക്കൊണ്ടും ഒരു പ്രയോജനവും ഇല്ലാതെയായിത്തീൎന്നിരിക്കുന്നു. സന്തതിയോ ഉണ്ടായിട്ടുമില്ലല്ലോ. ഇതിലധികം ഇദ്ദേഹത്തിന് എന്താണാപത്തു വരാനുള്ളത്. കഷ്ടം ൟ രാജ്യം അനാഥമായി തീൎന്നു എന്നു തന്നെ പറയാം.

1. ഭരിക്കുവാൻ ഭൂപതി ശക്തിഹീനനാ-
യിരിക്കുകിൽ തൽപ്രജകൾക്കു പിന്നെ മേൽ,
ഒരിക്കലുണ്ടാസ്ഥിതികില്ല സൌഖ്യമീ-
ത്തരുക്കൾതൻവേർ കെടുകിൽ തളിൎക്കുമോ?

ഇതെല്ലാം വിചാരിച്ചിട്ട് മഹാരാജാവിന്റെ അടുക്കലേക്കു പോകുന്നതിനു തന്നെ ഒരു് ഉത്സാഹം തോന്നുന്നില്ല. പോകാതെ ഇരുന്നാൽ അതും കഷ്ടം. ൟ അവസരത്തിൽ വല്ലതെങ്കി-

ലും ചില സമാധാനങ്ങൾ പറഞ്ഞ് ആശ്വസിപ്പിക്കുന്നതിനും എന്റെ തോഴക്കു ഞാനല്ലാതെ പിന്നെ ആരാണ് ഉള്ളത്? എന്തെങ്കിലും നേരം വെളുത്താൽ അദ്ദേഹത്തിന്റെ അടുക്കലേക്കു തന്നെ പോകണം.

### അണിയറയിൽ.

൨. മിത്രാവലോകനവശാലിഹ പത്മിനിക്കു
ചിത്തത്തിലല്പസുഖമിപ്പൊഴുതുത്ഭവിച്ചു,
മെത്തുന്ന രാജകരശക്തി കുറഞ്ഞമൂലം
മത്യന്തമീക്കുവലയം ബത വാടിടുന്നു.

### ശാരദൻ

[കേട്ടിട്ട്.

ഓ, നേരം വെളുത്തു. സ്തുതിപാഠകന്മാർ മഹാരാജാവിനെ പള്ളി ഉണർത്തുന്നതാണ് ഈ കേൾക്കുന്നത്. വേഗം പോവുക തന്നെ. [പോയി.

---

## മൂന്നാം അങ്കം

അനന്തരം വിഷാദഭാവത്തോടുകൂടി
ചന്ദ്രകേതുവും ശാരദനും പ്രവേശിക്കുന്നു.

### ചന്ദ്രകേതു.

സഖേ ശാരദാ! ആകപ്പാടെ ഞാൻ വലഞ്ഞു.

3. പാരം മഞ്ജുളഗാത്രിയാം ദയിതയും
പൊയ്പ്പോയിയിപ്പോൾ പരം
ധീരൻ മന്ത്രിവരിഷ്ഠനീക്കുറിനമാം
വ്യാധിക്കുമാധാരമായ്,
ആരും മേ തുണയെന്നിയേ വിവശനാം
ഞാനിങ്ങു താനേ മഹീ-
ഭാരം മേലിൽ വഹിപ്പതെങ്ങനെ സഖേ!
ചൊല്ലാവതല്ലേ ശുചം.

### ശാരദൻ.

തോഴരേ! അവിടുന്ന് ആ പുംശ്ചലിയെക്കുറിച്ച് എന്തിനാണ് ഇത്ര വ്യസനിക്കുന്നത്? അവൾ ഈ രാജ്യത്തുനിന്നു പോയതുതന്നെ നന്നായെന്നാണ് എനിക്കു തോന്നുന്നത്.

4. കലയുവതികളും തൻകാന്തനിൽ പ്രേമമെന്ന്യേ
കലടകൾവിധമായിത്തീൎന്നിതെന്നാൽ ക്രമത്തിൽ,
കലമതു മുടിയും മേലതുയല്ലതു നാശം
പലവിധമുളവാം തദ്ഗാഷ്ഠ്യവും നഷ്ടമാകും.

എന്ന് അറിവുള്ള ആളുകൾ പറഞ്ഞു കേട്ടിട്ടുണ്ട്.

ചന്ദ്രകേതു.

അങ്ങിനെ ആയാൽ ഇപ്രകാരമൊക്കെ സംഭവിക്കുന്നതാണ്. എന്നാൽ, എന്റെ പ്രാണപ്രിയയായ തത്രഭവതി ഒരിക്കലും അങ്ങനെ ഉള്ളവളായി തീൎന്നിരിക്കയില്ലെന്നു തന്നെയാണ് എന്റെ വിശ്വാസം

5. വൈദുഷ്യവും വിനയവും വിഹിതേഷ്ടകൎമ്മ-
വൈദഗ്ദ്ധ്യവും വിവിധസൽഗുണവും നിനച്ചാൽ,
വൈദേഹിയോടു സമ യെൻപ്രിയ കമ്പമില്ലി-
ങ്ങാ ദേവിയാൾക്കു വരുമോ? പരസംഗദോഷം.

ശാരദൻ.

തോഴൎക്ക് ഇത്ര വിശ്വാസമുണ്ടെങ്കിൽ പിന്നെ നിരപരാധയായ ആ ദേവിയെ എന്തിനാണ് വെറുതേ ഉപേക്ഷിച്ചത്?

ചന്ദ്രകേതു.

കഷ്ടം! ഞാനെന്തു പറയുന്നു, ഇത് എനിക്ക് സ്വതേയുള്ള സാഹസശീലത്തിന്റെ ശക്തികൊണ്ടെന്നല്ലാതെ മറ്റൊന്നും പറയാനില്ല.

6. പെട്ടെന്നുണ്ടായ കോപാൽ പ്രണയിനിയെ വൃഥാ
ഹന്ത ഞാൻ സന്ത്യജിച്ചു
പൊട്ടുന്നു ചിത്തമിപ്പോൾ പുനരിഹ പരമാ-
ച്ചിന്തയാലെന്തുചെയ്യാം,
വിഡ്ഢിത്വം വന്നുപോകും വിധിയുടെ വല്യതാ-
മാജ്ഞയാൽ പ്രാജ്ഞനും കേ-
ളൊട്ടീത്താപം കെടുപ്പാനൊരു വഴിയിനിയെ-
ന്തെന്നു ചിന്തിക്കെടോ! താൻ.

ശാരദൻ.

ഞാനെന്തു ചിന്തിക്കുന്നു. ഇങ്ങനെ ഒന്നു കേട്ടിട്ടുണ്ട്. അതു പറയാം.

7. അവിവേകികളാദ്യമൊന്നുമോൎക്കാ-
തവതാളങ്ങൾ തുടങ്ങുമുറ്റമൊട്ടും,

അവസാനമബദ്ധമായ്കലാശി-
ച്ചവശപ്പെട്ടഴൽ തേടീട്ടും നിതാന്തം.

അല്ലെങ്കിൽ അന്ന് എങ്ങനെയാണ് വേണ്ടതെന്നു തോഴൎക്ക് എന്നോടെങ്കിലും ഒന്നാലോചിക്കരുതായിരുന്നുവോ?

ചന്ദ്രകേതു.

കഷ്ടം താൻ ഇത്ര നിൎദ്ദയനായിപ്പോയല്ലൊ. ഈ അവസരത്തിൽ പ്രിയസഖനായ താനും ഇപ്രകാരം അധിക്ഷേപിക്കാൻ തുടങ്ങിയാൽ എനിക്കു പിന്നെ എന്താണ് ഒരു സമാധാനം. എന്നെ ആശ്വസിപ്പിക്കാൻ വേറെ ആരാണുള്ളത്. [ദീൎഘശ്വാസമിട്ട്.] ആ്! എല്ലാം ഈശ്വരവിധിയല്ലെ. ഇതിനെക്കുറിച്ച് ആരെല്ലാം എന്തെല്ലാം പറഞ്ഞാലും കേട്ടുംകൊണ്ടിരുന്ന് വ്യസനിക്കയല്ലാതെ എനിക്ക് ഉത്തരം പറയാനൊന്നുമില്ലല്ലൊ.

ശാരദൻ.

[പശ്ചാത്താപത്തോടുകൂടി വിചാരം.

ഞാൻ പറഞ്ഞതു കുറേക്കടുത്തുപോയി. ഇദ്ദേഹത്തിന്റെ മനസ്സിൽ വല്ലാതെ കൊണ്ടു. ഇത്രവേണ്ടായിരുന്നു. ആട്ടെ, ഇനി സമാധാനം പറയാം. [പ്രകാശം.] തോഴരേ! ഞാനിങ്ങനെ ഒക്കെപ്പറയുന്നത് ഒരു സാരമായി വിചാരിക്കാനുണ്ടോ? ഇതെന്റെ സ്വഭാവമാണെന്നു തോഴൎക്ക് അറിയാവുന്നതല്ലെ? ഇതൊന്നുംകൊണ്ട് അവിടുന്നു പരിഭവിക്കരുത്.

ചന്ദ്രകേതു.

എനിക്കാരോടും പരിഭവമില്ല.

8. ഓരോ കാലത്തിലോരോ വിധമിഹ വരുമേ
ദുഃഖവും സൌഖ്യവും മ-
റ്റാരോടും ചൊല്ലുവാനില്ലതു ബത വിധിവൈ-
ചിത്ര്യമാണോൎത്തുകണ്ടാൽ,
പാരം ശത്രുത്വമുണ്ടാം പ്രിയജനമതിനും
കഷ്ടമീക്കഷ്ടകാലേ
പാരിക്കും നല്ലകാലം പുനരിഹ വരികിൽ
ശത്രുവും മിത്രമാകും.

ശാരദൻ.

തോഴരു ധൈൎയ്യത്തോടു കൂടിയിരിക്കണം അല്ലാതെ അവിടുന്ന് ഇങ്ങനെ വ്യസനിച്ചതുകൊണ്ട് എന്തു ഫലമാണുള്ളത്. ഇതിനൊക്കെ ആലോചിച്ചാൽ നമുക്കെന്തെങ്കിലും ഒരു നിവൃത്തി ഉണ്ടാകാതിരിക്കുമോ.

ചന്ദ്രകേതു.

ആകപ്പാടെ വിചാരിച്ചാൽ ഞാൻ എങ്ങനെ വ്യസനിക്കാതെയിരിക്കും. അത്രമാത്രമുള്ള ധൈൎയ്യം എനിക്കില്ല. ആട്ടെ, എന്തെങ്കിലും ഇനി ഇവിടെ എന്താണ് വേണ്ടതെന്ന് താൻ ആലോചിച്ചു നിശ്ചയിക്കു.

ശാരദൻ.

ഞാൻ തനിച്ചായാൽ മതിയാകുമോ? നമുക്കു രണ്ടുപേൎക്കും കൂടി ആലോചിക്കാം. അതല്ലെ നല്ലത്?

ചന്ദ്രകേതു.

എനിക്കിപ്പോൾ ഒന്നിനും മനസ്സു നില്ക്കുന്നില്ല. എല്ലാം താൻ തന്നെ ആലോചിച്ചാൽ മതി. എന്റെ പ്രിയസഖൻ നിശ്ചയിക്കുന്നതൊക്കെ എനിക്കു സമ്മതമാണ്.

ശാരദൻ.

എന്നാൽ, എനിക്ക് അത്രവളരെ ഒന്നും ആലോചിപ്പാനില്ല. ഞാൻ പറയുന്നതിനെ അവിടുന്ന് കേട്ട് അതുപോലെ പ്രവൃത്തിക്കയാണെങ്കിൽ ഈ വ്യസനമൊക്കെ തീൎന്ന് സുഖമായിരിക്കാം.

ചന്ദ്രകേതു.

ഞാൻ എന്താണ് ചെയ്യേണ്ടത്. പറയു, കേൾക്കട്ടെ.

ശാരദൻ.

വിശേഷിച്ചൊന്നുമല്ല. ഈ മന്ത്രിയോടു സദൃശനായിട്ട് ഒരാളിനെ തിരഞ്ഞെടുത്ത് ആ സ്ഥാനത്ത് ആക്കണം, അപ്രകാരം തന്നെ തത്രഭവതി കൌമുദിയെപ്പോലെ സകലസൽഗുണസമ്പന്നയായ ഒരു രാജകന്യകയെ തേടി ഇനിയും ക്ഷണത്തിൽ വിവാഹം ചെയ്കയും വേണം. പിന്നെ ഇവിടെ വ്യസനിപ്പാനെന്താണുള്ളത്?

ചന്ദ്രകേതു

കഷ്ടം, തനിക്ക് ഇത്ര മൂഢഗതിയുണ്ടല്ലൊ. ഇതു രണ്ടും സാധിക്കുന്നതാണോ?

9. നിപുണമതി നിതാന്തം നീതിമാൻ നിൎമ്മലാത്മാ
നിപുണകനതിധീരൻ ഹന്ത മേ മന്ത്രിവൎയ്യൻ,
അപരിമിതഗുണം ചേൎന്നേവമീ ഭുവിലോത്താ-
ലപരനൊരുവനാരുണ്ടിപ്പൊളീ മൽപ്രജൌഘേ?

പിന്നെ എന്റെ പ്രാണപ്രിയയ്ക്കു സദൃശയായ ഒരു സ്ത്രീരത്നം

ത്രൈലോക്യത്തിങ്കലെങ്ങും ഉണ്ടെന്നും തോന്നുന്നില്ല. അതിനാൽ,

10. രണ്ടാമതിങ്ങപരനാരിയെ വേൾക്കയെന്ന-
തുണ്ടാകയില്ല മമ ജീവനൊടുങ്ങുവോളം,
തണ്ടാർമധൂളി പരമുണ്ടൊരു ഹംസരാജ-
ന്നുണ്ടാകുമോ വനമധൂളിയിലാശ പിന്നെ?

ശാരദൻ.

എന്നാൽ, ഇനി എന്താണ് വേണ്ടതെന്നു തോഴരു തന്നെ നിശ്ചയിക്കണം. എനിക്ക് ഇതല്ലാതെ വേറേ ഒന്നും മാൎഗ്ഗം തോന്നുന്നില്ല. കൊടുങ്കാട്ടിൽ പട്ടിണി കിടന്നു പൊരിഞ്ഞോ, ദുഷ്ടമൃഗങ്ങൾക്കാഹാരമായി തീർന്നോ മരിച്ചുപോയ തത്രഭവതിയെ ജീവിപ്പിച്ചു തിരിച്ചുകൊണ്ടുവരാനും കുഷ്ഠരോഗം പിടിച്ചു മൃതപ്രായനായി കിടക്കുന്ന മന്ത്രിയെ സുഖപ്പെടുത്താനും മററും ഞാൻ ശക്തനല്ല.

ചന്ദ്രകേതു.

എന്നാൽ ഇനി വളരെ ഒന്നും ആലോചിക്കണമെന്നില്ല. എന്റെ കാൎയ്യമൊക്കെ ഏകദേശം ഞാൻ നിശ്ചയിച്ചിട്ടുണ്ട്. അതുപോലെ ചെയ്തുകൊള്ളാം. അതിന് അന്യന്മാരുടെ സഹായവും ആവശ്യമില്ല.

ശാരദൻ.

അയ്യോ! തോഴരേ! അതിക്രമം ഒന്നും പ്രവൎത്തിച്ചേക്കരുതേ. അവിടുത്തെ വാക്കു കേട്ടിട്ട് എനിക്കു വല്ലാതെയൊക്കെ തോന്നുന്നു. ആഗതികളായ പ്രജകൾക്ക് മഹാരാജാവല്ലാതെ ഒരു ശരണമില്ല.

ചന്ദ്രകേതു.

ഞാൻ അതൊന്നു മാത്രം വിചാരിച്ചാണ് ജീവധാരണം ചെയ്തുകൊണ്ടിരിക്കുന്നത്. അല്ലാതെ—

11. മരിച്ച മദവല്ലഭ ജീവനോടും
തിരിച്ചു വന്നീടുമതെന്നു ചിത്തേ,
സ്മരിച്ചിരുന്നീടുകയല്ല പാൎത്താൽ-
കുറച്ചുമില്ലായതിനിങ്ങു മോഹം.

അത് അസാദ്ധ്യമാണെന്നുള്ളത് എനിക്കും അറിയാം. പിന്നെ ഈ മന്ത്രിയുടെ കാൎയ്യത്തെക്കുറിച്ചു മാത്രമാണ് ആലോചിക്കണമെന്നു ഞാൻ പറഞ്ഞത്. വല്ല പ്രകാരത്തിലും മന്ത്രിക്കു സുഖമായാൽ നമ്മുടെ ജനങ്ങളെ രക്ഷിക്കുന്നതിന് ഒരാൾ ഉ-

ണ്ടെന്നുള്ള സമാധാനത്തോടുകൂടി നമുക്കു വേണ്ടുന്ന മാൎഗ്ഗം നോക്കാമെന്നായിരുന്നു എന്റെ അനുഗ്രഹം. അതും അസാദ്ധ്യമെന്നല്ലെ വന്നത്? ഇനിയത്തെ കാൎയ്യമൊക്കെ എനിക്കു നിശ്ചയമുണ്ട്.

### ശാരദൻ.

തോഴരുടെ വാക്കു കേട്ടിട്ട് എന്തോ ചില സാഹസങ്ങൾ പ്രവൎത്തിക്കാൻ നിശ്ചയിച്ചിട്ടുള്ളതു പോലെ തോന്നുന്നല്ലൊ. എന്താണ് അവിടുന്നു വിചാരിച്ചിരിക്കുന്നത്? കേൾക്കട്ടെ, കല്പിക്കണം.

### ചന്ദ്രകേതു.

വിശേഷിച്ചൊന്നുമല്ല.

12. വൻകാടു പുക്കു വിധിപോലെ ശിവന്റെ പാദം
പങ്കാപഹം പരിചിലോൎത്തു ഭജിച്ചു പാൎക്കാം,
ശങ്കാവിഹീനമഥവാ ശലഭത്തിനൊപ്പ-
മെൻകായമഗ്നിഭഗവാനിരയായ് കൊടുക്കാം.

ഇതിൽ ഏതെങ്കിലും ഒന്നു ചെയ്യണമെന്നാണ് ഞാൻ വിചാരിച്ചിരിക്കുന്നത്.

### ശാരദൻ.

അയ്യോ, ഇതു രണ്ടും കഷ്ടമാണ് അവിടുന്ന് ഒരിക്കലും ഇങ്ങനെ ചെയ്യരുത്. മഹാരാജാവ് ഇപ്രകാരം ചെയ്യുയെന്നു വെച്ചാൽ പിന്നെ ഈ ജനങ്ങൾക്ക് ആരാണ് ഒരാശ്രയം?

### ചന്ദ്രകേതു.

എന്റെ കാലം കഴിഞ്ഞാൽ പിന്നെയോ? ഏകാകിയായ ഞാൻ ഇപ്രകാരം ജീവിച്ചിരുന്നാൽ എത്ര കാലം ഇരിക്കും? അഥവാ കുറച്ചു കാലം കൂടി ജീവിച്ചിരുന്നാലും വൃദ്ധികൊണ്ടും ദേഹംകൊണ്ടും ഒന്നിനും ശക്തിയില്ലാതെ ആയിത്തീൎന്ന ഈയുള്ളവനെക്കൊണ്ട് എന്തു പ്രയോജനമാണുള്ളത്? താൻ വിചാരിച്ചു നോക്കു.

13. ശേഷക്രിയയ്ക്കൊരുവനില്ല മരിക്കിലും മേ [illegible]
ശേഷിച്ചു ഞാനൊരുവനിങ്ങനെ മൽകുലത്തിൽ,
ഘോഷിച്ചു രാജ്യഭരണം വിധിപോലെ ചെയ്തു
തോഷിച്ചു ഞാനിവിടെയെന്തിനു വാണിടുന്നു?

അതുകൊണ്ട് ഈ രാജ്യത്തിങ്കൽ താമസിക്കണമെന്ന് എനിക്ക് അശേഷം മോഹമില്ലാതെ ആയിരിക്കുന്നു. ഇതെല്ലാം ഈ-

ശാപേച്ഛയല്ലെ? അതുകൊണ്ട് നമ്മുടെ പ്രജകളും ദൈവവിധിയാണെന്നുള്ള സമാധാനത്തോടുകൂടി വരുന്നതുപോലെയൊക്കെ അനുഭവിച്ചുകൊള്ളട്ടെ.

ശാരദൻ.

കഷ്ടം! ആ തത്രഭവതിയെ തോഴര് ഇപ്രകാരം ചെയ്യാതെ ഇരുന്നെങ്കിൽ ഇപ്പോൾ ഒരു രാജകുമാരനുണ്ടാകാനുള്ള കാലമായിരിക്കുന്നു. രണ്ടു മൂന്നു മാസം ഗർഭമായ കാലത്തല്ലെ കൊടുങ്കാട്ടിൽ കൊണ്ടുചെന്നു വിട്ടുംവച്ചു പോരാൻ കല്പിച്ചത്? ഈ പ്രവർത്തി ആരെങ്കിലും ചെയ്യുന്നതാണോ?

ചന്ദ്രകേതു.

അയ്യോ, മതി മതി. അതൊന്നും അധികം വിസ്തരിക്കേണ്ട. ഇതൊക്കെ കേട്ടു സഹിച്ചിരിക്കുന്നതിനു ഞാൻ ശക്തനല്ല. ഇങ്ങനെ ആണോ താനെന്നെ ആശ്വസിപ്പിക്കുന്നത്?

ശാരദൻ.

തോഴരു പിന്നെ എന്തിനാണ് ഈ കഠിനം പ്രവർത്തിച്ചത്?

ചന്ദ്രകേതു.

അതിന്റെ കാരണം ഞാൻ മുൻപേതന്നെ പറഞ്ഞില്ലെ? പിന്നെ ലോകാപവാദത്തെ ഭയപ്പെട്ടും അങ്ങനെ ചെയ്തുപോയി.

ശാരദൻ.

ലോകാപവാദം വിചാരിച്ച് ഇങ്ങനെ ഒക്കെ ആരെങ്കിലും ചെയ്യാറുണ്ടോ? പലരും പല വിധം പറയും. അതൊക്കെ വിശ്വസിച്ചുതുടങ്ങിയാൽ വിഷമമാണ്.

ചന്ദ്രകേതു.

അതൊന്നും അത്ര വിശ്വസിച്ചിട്ടല്ല. വിശ്വസിച്ചില്ലെന്നുമില്ല. മുഖ്യമായി ലോകാപവാദത്തെ ഭയപ്പെട്ടിട്ടുതന്നെയാണ്. മാന്യന്മാർക്ക് അതു കൂടാതെ പാടുണ്ടോ?

14. ലോകാധിനാഥനമലൻ വിഭു രാമചന്ദ്രൻ
രാകാശശാങ്കമുഖിയായൊരു സീതയേയും,
ലോകാപവാദഭയമൊന്നു നിമിത്തമല്ലേ?
ശോകാന്വിതം സപദി ഹന്ത! വെടിഞ്ഞതോർത്താൽ

ശാരദൻ.

എന്നാൽ, സീതയെപ്പോലെ തത്രഭവതിയും ഒരു കാലത്തു ദൈവാനുകൂല്യത്താൽ തിരിയെ ഇവിടെ വന്നു ചേർന്നേക്കാം.

ആട്ടെ, തോഴരു മന്ത്രിയുടെ ദീനം അസാദ്ധ്യമാണെന്ന് എങ്ങനെയാണ് തീൎച്ചപ്പെടുത്തിയത്?

ചന്ദ്രകേതു.

ഈ ദിക്കിലുള്ള മഹാവൈദ്യന്മാരുടെ ഒക്കെ അഭിപ്രായമങ്ങനെയാണ്. അനേകം ചികിത്സകൾ ചെയ്തിട്ടും ഒന്നും ഫലിച്ചുകാണാത്തതുകൊണ്ട് എനിക്കും അങ്ങനെ തന്നെ തോന്നുന്നു. പിന്നെ താനുമിപ്പോൾ അസാദ്ധ്യമെന്നല്ലേ പറഞ്ഞത്?

ശാരദൻ.

ഞാൻ പറഞ്ഞതുകൊണ്ടു വിശ്വസിക്കേണ്ട. എനിക്ക് ഈ വൈദ്യത്തിന്റെയും മററും അത്ര നിശ്ചയമൊന്നുമില്ല. ഈ ദിക്കിലുള്ള വൈദ്യന്മാർ പറഞ്ഞതുകൊണ്ടും തീൎച്ചപ്പെടുത്തുവാൻ പാടില്ല. ഈ വക രോഗങ്ങൾക്ക് പ്രത്യേകം ചികിത്സിക്കുന്ന ചില സമൎത്ഥന്മാരായ വൈദ്യന്മാർ വല്ല ദ്വീപാന്തരങ്ങളിലും ഉണ്ടായേക്കാം. അതിനാൽ നമുക്ക് ആളയച്ച് പല സ്ഥലങ്ങളിലും അന്വേഷിപ്പിക്കണം.

ചന്ദ്രകേതു.

ഹെ:, അതൊന്നും വേണമെന്നില്ല. ഇനി ഈ രോഗത്തിന് എന്താണ് ചികിത്സിക്കാനുള്ളത് എല്ലാശാസ്ത്രത്തിലും പരിചയമുള്ള വൈദ്യന്മാർ നമ്മുടെ ഈ രാജ്യത്തുണ്ട്. അവരെല്ലാവരും കഴിയുന്നതും പരീക്ഷിച്ചു പിൻമാറിയിരിക്കുന്നു. ഇവരേക്കാൾ അധികം യോഗ്യതയുള്ള വൈദ്യന്മാർ ഭൂമിയിങ്കലുണ്ടെന്ന് എനിക്ക് തോന്നുന്നില്ല. പിന്നെ എന്തിനാണ് വൃഥാ ശ്രമം ചെയ്യുന്നത്?

ശാരദൻ.

അങ്ങനെ വിചാരിക്കേണ്ട. വൈദ്യത്തിനു ശാസ്ത്രപരിചയംകൊണ്ടു തന്നെ മതിയാകയില്ല.

15. കെല്പേറും വൈദ്യവിദ്യാംബുധിയുടെ മറുതീ-
    രത്തിലങ്ങെത്തിയോരാ-
മെപ്പേരുംസാദ്ധ്യമല്ലെന്നൊഴിയുമൊരു മഹാ-
    രോഗവും വേഗമോടും,
കൈപ്പുണ്യം ചേൎന്ന വൈദ്യൻ ചിതമൊടഥ ചികി-
    ത്സിച്ചു ഭേദം വരുത്തീ-
ട്ടപ്പുണ്യം നേടിടുന്നുണ്ടഖിലമപി ഗുരു-
    ത്വത്തിനാൽ സാദ്ധ്യമത്രേ.

ചന്ദ്രകേതു.

എന്നാൽ, തന്റെ അഭിപ്രായം പോലെ ചെയ്യാം. അതും പരീക്ഷിച്ചില്ലെന്നു വേണ്ട. അതു കൂടി അറിയുന്നതുവരെ ഞാൻ ഈ സ്ഥിതിയിൽ തന്നെ ജീവിച്ചിരിക്കാൻ നോക്കാം.

ശാരദൻ.

തോഴരു വ്യസനിക്കാതെ ധൈര്യത്തോടുകൂടിയിരിക്കണം. എല്ലാം വേണ്ടതുപോലെ വരും. നമ്മുടെ ഈ വംശം അത്ര സുകൃതം ക്ഷയിച്ചിട്ടുള്ളതല്ല. ഇപ്പോൾ എന്തോ കഷ്ടകാലം കൊണ്ട് ഇങ്ങനെ ഒക്കെ സംഭവിച്ചു എന്നേയുള്ളൂ. ഈശ്വര വിലാസത്താൽ ഇതെല്ലാം തീൎന്ന് അവിടേക്കു പരമാനന്ദമനുഭവിപ്പാൻ ഇടവരും.

ചന്ദ്രകേതു.

ബ്രാഹ്മണവചനം വിഫലമായി ഭവിപ്പാൻ പാടില്ലല്ലൊ എന്നല്ലാതെ എനിക്കൊന്നും തോന്നുന്നില്ല.

ശാരദൻ.

ആ വിശ്വാസം ഉണ്ടായിരുന്നാൽ മതി. എന്നാൽ ഒന്നും തരക്കേടു വരികയില്ല. ഇപ്പോൾ ഏതെങ്കിലും നമുക്ക് അകത്തേക്കു പോകാം. ഇനി ഒക്കെ കുളിയും ഭക്ഷണവും കഴിഞ്ഞിട്ട് ആലോചിക്കാം.

ചന്ദ്രകേതു.

തന്റെ ഇഷ്ടംപോലെ ആകട്ടെ.

[രണ്ടുപേരും പോയി.



## നാലാം അങ്കം.

### പൂൎവ്വാംഗം.



അനന്തരം ഒരു ചേടി പ്രവേശിക്കുന്നു.

ചേടി. [മേല്പോട്ടു നോക്കീട്ട്.

അല്ലാ! നേരം മദ്ധ്യാഹ്നമായല്ലൊ. ഓരോ പ്രവൃത്തി ചെയ്തുംകൊണ്ട് അന്തഃപുരത്തിങ്കലിരുന്നാൽ നേരം പോകുന്നത് അ-

റികയില്ല. ഇനി ഏതെങ്കിലും വേഗം പോവുക തന്നെ. വെയിലും കലശലായിരിക്കുന്നു. [ചുററി നടക്കുന്നു.

അണിയറയിൽ.

അതാരാണ് കടന്നു പോകുന്നത്? അവിടെ നിൽക്കണം. ശോധന കഴിച്ചേ പോകാൻ പാടുള്ളു.

ചേടി. [പരിഭ്രമത്തോടുകൂടി.

അയ്യോ! ഇതെന്തു ഗ്രഹപ്പിഴയാണ്. [നില്ക്കുന്നു.

അനന്തരം ഒരു ശിപായി പ്രവേശിക്കുന്നു.

ശിപായി. [അടുത്തു ചെന്നിട്ട്.

അല്ലാ! പ്രഭാവതിയോ? ഭവതിക്കു സ്വാഗതം. കടന്നുപോകാം. ഞാൻ ആളറിയാതെ പറഞ്ഞുപോയതാണ്. മുഷിച്ചിൽ തോന്നരുതേ.

പ്രഭാവതി.

എനിക്കു മുഷിച്ചിലൊന്നുമില്ല. ഇതെന്തു കഥയാണെന്നറിയാതെ ഒന്നന്ധാളിച്ചു. പണ്ടില്ലാത്തപോലെ തിരുമുൻപിൽ പ്രവൃത്തിക്കാരെയും കോട്ടവാതില്ക്കൽ ശോധന തുടങ്ങിയോ എന്നു സംശയിച്ചു നില്ക്കയായിരുന്നു.

ശിപായി.

അങ്ങനെ ഒന്നും സംശയിക്കേണ്ട. നിങ്ങളെ ഒക്കെ ശോധന തുടങ്ങിയാൽ പിന്നെ ശോധന കഴിക്കാതെ വിടാവുന്നത് ആരെയാണ്? ആളറിയാതെ അബദ്ധം എല്ലാവൎക്കും വരുന്നതാണല്ലൊ. ഇതൊന്നും തിരുമനസ്സറിയിക്കയും മററും ചെയ്യരുതേ.

പ്രഭാവതി.

ഐ:! ഇതൊക്കെ തിരുമനസ്സറിയിക്കാനെന്താണുള്ളത്? അങ്ങനെ ഒന്നും വ്യസനിക്കേണ്ട. ഞാൻ പോകുന്നു.

ശിപായി.

നിങ്ങളുടെ ഒക്കെ സന്തോഷമുണ്ടെങ്കിൽ എനിക്കു വ്യസനമൊന്നുമില്ല. നേരം അധികമായതുകൊണ്ടു പരിഭ്രമിച്ചു പോവുകയാണല്ലൊ. അല്ലെങ്കിൽ എനിക്കു കുറച്ചു ചില വൎത്തമാനങ്ങൾ ചോദിച്ചറിയാനുണ്ടായിരുന്നു.

പ്രഭാവതി.

എനിക്കു പോകാൻ പരിഭ്രമം തന്നെയാണ്. എങ്കിലും അധികമൊന്നുമില്ലെങ്കിൽ ചോദിച്ചാൽ പറയാം.

ശിപായി.

വിശേഷിച്ചൊന്നുമില്ല. മുൻപൊരിക്കൽ തിരുമേനി നായാട്ടിന്നു പോയപ്പോൾ കാട്ടിൽ നിന്ന്, ഒരു സ്ത്രീയെ കൊണ്ടുവന്നില്ലെ? അവരുടെ കഥ പിന്നെ ഒന്നും കേട്ടില്ല. ഇവിടെത്തന്നെ ഉണ്ടോ? പോയോ?

പ്രഭാവതി.

അവരെവിടെപ്പോകുന്നു. ഇവിടെത്തന്നെയുണ്ട്.

ശിപായി:

തിരുമേനി എന്തിനാണ് ഈ സ്ത്രീയെ വെറുതെ കൊണ്ടുവന്നു താമസിപ്പിച്ചിരിക്കുന്നത്? അതയോ. വെറുതേ അല്ലെന്നുണ്ടോ? നിങ്ങളൊക്കെ അടുത്തു പരിചയിക്കുന്നവരാകകൊണ്ട് എല്ലാകാൎയ്യങ്ങളും അറിയാമല്ലൊ.

പ്രഭാവതി.

ആശ്രിതരെ രക്ഷിക്കുന്നതു രാജാക്കന്മാരുടെ ധൎമ്മമല്ലെ? അതിന്നു വിശേഷിച്ച കാരണമൊന്നും വേണമെന്നില്ലല്ലൊ. പിന്നെ ഈ സ്ത്രീയെത്താമസിപ്പിച്ചിരിക്കുന്നത് വെറുതെ എന്നും പറയാനില്ല. അവരെക്കൊണ്ടുവന്ന ദിവസം മുതൽ കുമാരനെ ശുശ്രൂഷിക്കാനാക്കിയിരിക്കയാണ്.

ശിപായി.

അതയോ? അതൊന്നും ഞാനറിഞ്ഞില്ല.

പ്രഭാവതി.

കുമാരനെ കുളിപ്പിക്കുക, ചോറു കൊടുക്കുക, രാത്രിയിൽ കിടത്തി ഉറക്കുക ഒക്കെ ആ സ്ത്രീ തന്നെയാണ് ചെയ്യുന്നത്. കുറേശ്ശ എഴുത്തോ വായനയോ ഒക്കെ പഠിപ്പിക്കുന്നുമുണ്ട്.

ശിപായി.

എന്നാൽ, വെറുതെ എന്നു പറയുന്നുമില്ല. ഇതിനൊക്കെ ആരെങ്കിലും ഒരാൾ കൂടാതെ കഴികയില്ലല്ലൊ.

പ്രഭാവതി.

ഇത്രയല്ലെ ഉള്ളു. അല്ലാതെയൊന്നും അറിയാനില്ലല്ലൊ.

ശിപായി.

ഒന്നുമില്ല പോകാം.

പ്രഭാവതി.

എന്നാൽ, ഞാൻ പോകുന്നു. തിരുമേനി അന്തഃപുരത്തിങ്കൽ-

നിന്ന് സഭാമണ്ഡപത്തിലേക്ക് എഴുന്നള്ളുമ്പോഴേക്കും എനിക്ക് ഊണും കഴിച്ച് സ്വാമിനിയുടെ അടുക്കൽ എത്തണം.

ശിപായി.

ഇപ്പോൾ തിരുമേനി അന്തഃപുരത്തിങ്കൽ എഴുന്നള്ളീട്ടുണ്ടായിരിക്കും അല്ലെ?

പ്രഭാവതി.

ഉണ്ട്. സ്വാമിനിയുമായി സൈ്വരസല്ലാപവും ചെയ്തുകൊണ്ടിരിക്കയാണ്.

ശിപായി.

എന്നാലാകട്ടെ. എനിക്കും പോകാറായി, മദ്ധ്യാഹ്നം വരെയാണ് എന്റെ തവണ. [രണ്ടുപേരും പോയി.

---

## നാലാം അങ്കം.

---

അനന്തരം ഇന്ദ്രസേനനും ഭാനുമതിയും പ്രവേശിക്കുന്നു.

ഭാനുമതി.

എന്നാൽ, എനിക്ക് ഒരും സത്യവതിയെക്കുറിച്ച് ആദ്യമുണ്ടായിരുന്ന ദുശ്ശങ്ക അാസകലം ഇപ്പോൾ തീൎന്നിരിക്കുന്നു. അവളുടെ സുശീലതയും പാതിവ്രത്യത്തിലുള്ള നിഷ്ഠയും എന്നു വേണ്ട, സകലസൽഗുണങ്ങളും ദിനംപ്രതി കണ്ടു കണ്ട് ഇതിലധികം വിശ്വാസവും സന്തോഷവും വരേണ്ടതില്ല. ഞാൻ ഇങ്ങനെ ഒന്നുമല്ല വിചാരിച്ചിരുന്നത്.

ഇന്ദ്രസേനൻ.

ഇവളെ സാധാരണസ്ത്രീകളെപ്പോലെ വിചാരിച്ചാൽ പോരെന്ന് അന്നു തന്നെ ഞാൻ പറഞ്ഞില്ലെ.

ഭാനുമതി.

ഉവ്വ്. അപ്പോളാണല്ലൊ എനിക്കു ദുശ്ശങ്ക ഒന്നു കൂടി വൎദ്ധിച്ചത്.

ഇന്ദ്രസേനൻ.

ആട്ടെ, ഇപ്പോൾ അതൊക്കെ തീൎന്നല്ലോ. ഇനി പറയൂ. ഭവതി അന്ന് എന്തു വിചാരിച്ചു?

ഭാനുമതി.

അയ്യോ, അതൊന്നും ചോദിക്കേണ്ട. ഇപ്പോൾ വിചാരിച്ചിട്ടു തന്നെ ലജ്ജയാകുന്നു.

ഇന്ദ്രസേനൻ.

ഐ:, അങ്ങനെയുണ്ടോ? എങ്കിലും പറയൂ. കേൾക്കട്ടെ. മറ്റാരോടുമല്ലല്ലോ പറയുന്നത്.

ഭാനുമതി.

ഇനി എന്തിന്നു പറയുന്നു. അതൊക്കെ തീൎന്നു എന്നു ഞാൻ പറഞ്ഞില്ലെ?

ഇന്ദ്രസേനൻ.

അതുകൊണ്ടാണല്ലോ പറയാൻ പറയുന്നത്.

ഭാനുമതി.

വേണമെങ്കിൽ പറയാമേ—എങ്കിലും ഞാൻ ഇത്ര മൂഢയായിപ്പോയല്ലോ എന്നു വിചാരിച്ചു മടിക്കയാണ്. അത്രേ ഉള്ളു. ആൎയ്യപുത്രൻ എന്നെപ്പരിഹസിക്കരുത്.

ഇന്ദ്രസേനൻ.

ഒന്നുമില്ല. പറഞ്ഞോളു.

ഭാനുമതി.

എന്നാൽ, പറയാം. അന്നു നായാട്ടും കഴിഞ്ഞ് ആൎയ്യപുത്രൻ ഇവളെയും കൊണ്ട് ഇവിടെ വന്നു വിവരമൊക്കെപ്പറഞ്ഞു കേട്ടപ്പോൾ തന്നെ ഇവൾ ശുദ്ധമേ ഒരു പുംശ്ചലിയാണെന്നാണ് എനിക്കു തോന്നിയത്. ഇവളുടെ പ്രവൃത്തിദോഷം നിമിത്തം ഇവളുടെ ഭൎത്താവ് ഇവളെ ഉപേക്ഷിച്ചതിന്റെ ശേഷം ആരും രക്ഷിതാവില്ലാതെ നടക്കുമ്പോൾ ദൈവഗത്യാ കണ്ടെത്തി പരമാൎത്ഥമൊന്നും അറിയാതെ ആകൃതി മാത്രം കണ്ടു ഭ്രമിച്ച് വല്ലപ്രകാരവും എന്നെക്കൂടി സമ്മതിപ്പിച്ച് ഇവളേയും ഭാൎയ്യയാക്കിക്കൊള്ളാമെന്നുള്ള കരുതലോടു കൂടിയാണ് ആൎയ്യപുത്രൻ ഇവളെക്കൊണ്ടു വന്നിരിക്കുന്നത് എന്നും മറ്റും ഞാൻ വിചാരിച്ചു.

ഇന്ദ്രസേനൻ.

ശിവ ശിവ! ഭവതിക്ക് ഇത്ര ശുദ്ധഗതിയുണ്ടെന്നു ഞാൻ വിചാരിച്ചിരുന്നില്ല. ആട്ടെ, എന്നാൽ ഇങ്ങനെ ചില ദുശ്ശങ്കകൾ ഉള്ളതായി ഭവതി അന്നു ഭാവിക്കപോലും ചെയ്തില്ലല്ലോ. അതെന്താണ്?

ഭാനുമതി.

അതെന്റെ ഭാഗ്യമെന്നാണ് എനിക്കിപ്പോൾ തോന്നുന്നത്. പരമാൎത്ഥമറിയാതെ അന്നു വല്ലതും ഭാവിക്കയോ പറകയോ

ചെയ്തിരുന്നെങ്കിൽ എത്ര കഷ്ടമായേനെ. ഏതെങ്കിലും വിവരം മുഴുവനറിയുന്നതുവരെ ക്ഷമിക്ക തന്നെ എന്നു വിചാരിച്ചാണ് ഞാൻ അന്ന ഒക്കെ അനുസരിച്ചു പറഞ്ഞത്.

ഇന്ദ്രസേനൻ.

ആട്ടെ, അതേതെങ്കിലും നന്നായി. അന്ന് ആ കാട്ടിൽ വച്ച് ആദ്യം കണ്ടപ്പോൾ തന്നെ ഇവളുടെ സ്വഭാവഗുണം നല്ലപോലെ അറിയുന്നതിന് എനിക്ക സംഗതിയായി. അതുകൊണ്ട തന്നെയാണ് കൂട്ടികൊണ്ട പോന്നത്.

ഭാനുമതി.

ഇവൾ ഇവിടെ വന്ന ചേരുന്നതിന സംഗതിയായതു നമ്മുടെ ഭാഗ്യവിശേഷത്താലെന്നല്ലാതെ മറെറാന്നും പറയാനില്ല. ഇവൾക്ക "സത്യവതി" എന്ന പേരു വിളിച്ച ആ ആൾ സാമാന്യനല്ല. എത്ര യഥാർത്ഥമായിരിക്കുന്നു. എന്നു മാത്രമല്ലാ മനുഷ്യസ്വഭാവം സംസർഗ്ഗത്തെ അനുസരിച്ചിരിക്കുമെന്നുള്ളതിനു കുറച്ചു ദിവസത്തെ സഹവാസം കൊണ്ട തന്നെ വളരെ ശ്ലാഘിച്ചു കാണുന്ന നമ്മുടെ പ്രിയപുത്രനായ ഭാനുമാന്റെ സൌശീല്യം ഒരു നല്ല ദൃഷ്ടാന്തവുമായിരിക്കുന്നു.

ഇന്ദ്രസേനൻ.

ഇതെല്ലാം ഇവളുടെ അപരിമിതമായ വൈദഗ്ദ്ധ്യത്തിന്റെ ഫലമാണ്. ഇതുകൊണ്ടല്ലേ സ്ത്രീകളെ ബാല്യത്തിൽ തന്നെ ആവശ്യം വിദ്യാഭ്യാസം ചെയ്യിക്കണമെന്ന് അറിവുള്ള ആളുകൾ പറയുന്നത്?

1. പാരിച്ച വൈദഗ്ദ്ധ്യമെഴും നതാംഗി-
മാരിച്ചഴ പോലൊക്കെ വളർത്തിയെന്നാൽ,
പാരിൽ കിടാങ്ങൾക്കതിയോഗ്യഭാവം
പൂരിക്കു, മല്ലാഞ്ഞിൽ മറിച്ചുമാകും.

എന്നു മാത്രമല്ല.

2, മായം ചൊല്ലുകയല്ല മംജുളതനോ!
മന്നിങ്കൽ മാന്യതപമു-
ണ്ടായീടാനറിവൊന്നുതാനബലമാ-
രോർക്കുമ്പോൾ മുഖ്യം പ്രിയേ!,
സായം സ്വയമറിഞ്ഞിടാത്ത ചപല-
പ്പെണ്ണുങ്ങളെന്തിന്നഹോ
ന്യായം നന്ദി നടിക്കയില്ലവർകളെ-
ക്കണ്ടാകിൽ വേണ്ടുംവിധം.

ഭാനുമതി.

വാസ്തവമാണ് അവിടുന്നു പറയുന്നത്.

3. വസ്തുവില്ല വകയില്ലവസ്ഥയതു-
മില്ലയില്ല തനുകാന്തിയും
വസ്ത്രഭൂഷണഗണാദിമോടിയുമേ-
തല്പമില്ല പുനരെങ്കിലും,
നിസ്തുലം വിശദവിദ്യ ചേൎന്നു വില-
സുന്ന നല്ലൊരു നതാംഗിയാ-
മുത്പലം നിഖിലപൂജ്യയാകുമതി-
നില്ല വാദമിഹ തെല്ലുമേ.

ഇന്ദ്രസേനൻ.

അതുകൊണ്ടല്ലേ ഇവളെത്തന്നെ നമ്മൾ ഇത്ര ആദരവോടും ബഹുമാനത്തോടും കൂടി ഉപചരിച്ചുവരുന്നത്? അല്ലാതെ ഇവളുടെ സൌന്ദൎയ്യം കണ്ടിട്ടോ മറ്റൊ ആണോ?

ഭാനുമതി.

എന്നാൽ, അവളുടെ രൂപഗുണത്തെക്കുറിച്ചു വിചാരിച്ചാൽ അതും പ്രശംസനീയം തന്നെയാണ്.

4. മന്നിൽ സ്ത്രീകൾക്കശേഷം മനമതിലപര-
സ്ത്രീകളിൽ ശ്ലാഘയുണ്ടാ-
കുന്നില്ലെന്നല്ല പാൎത്താലഹമഹമികയാ-
നിന്ദയും നന്നയുണ്ടാം
എന്നാലിത്തന്വിയെത്തന്നരികിലൊരു ദിനം
കണ്ടിട്ടും കൊണ്ടൽവേണീ-
വൃന്ദങ്ങൾക്കന്നു തീരും ബഹുവിധമുളവാ-
യുള്ളൊരത്താളിലെല്ലാം.

എനിക്കുതന്നെ കുറച്ചൊരു ദുരഹങ്കാരം ചില സംഗതികളിൽ ഉണ്ടായിരുന്നു. ഇവളെക്കണ്ടപ്പോൾ മുതൽ ക്രമേണ ക്രമേണ കുറഞ്ഞ് ഇപ്പോൾ അത് അശേഷം തീൎന്നിരിക്കുന്നു. ഇങ്ങനെ സകലഗുണങ്ങളും തികഞ്ഞ ഒരു സ്ത്രീരത്നം ഭൂലോകത്തിങ്കൽ വേറെ ഉണ്ടെന്നു തോന്നുന്നില്ല.

ഇന്ദ്രസേനൻ.

ഭൂലോകത്തുമാത്രമെന്നല്ലാ ത്രൈലോക്യത്തിലെങ്ങും തന്നെ ഉണ്ടെന്നു തോന്നുന്നില്ല.

5. കണ്ടാലനല്പഗുണമുള്ള നതാംഗിതന്നിൽ
കണ്ടീട്ടകില്ലറിവൊരുത്തിയിൽ വിദ്യയേററം,
ഉണ്ടെങ്കിൽ ദുർഭഗയതാമവളിപ്രകാരം
രണ്ടും തികഞ്ഞു വരുവാൻ വളരെ പ്രയാസം.

ഭാനുമതി.

ഇവളുടെ സ്ഥിതി ആകപ്പാടെ വിചാരിച്ചു നോക്കിയാൽ ഇവൾ ഇപ്രകാരം പരാശ്രയത്തിൽ കാലക്ഷേപം ചെയ്യേണ്ടവളല്ല നിശ്ചയം തന്നെ. ഇതെന്തോ ഇവളുടെ ഭാഗ്യഹീനതയെന്നല്ലാതെ മറെറാന്നും പറയാൻ കാണുന്നില്ല.

ഇന്ദ്രസേനൻ.

ശരിയാണ്. അങ്ങനെ വരാം.

6. ഭാഗ്യഹീനജനമാകിലെന്തു സൌ-
ഭാഗ്യമേററമുളവാകിലും ഫലം,
ശ്ലാഘ്യരും വിധിബലത്തിനാൽ മഹാ-
ദുർഘടങ്ങളിലകപ്പെടുന്നതേ.

ഭാനുമതി.

ഇതിന് ഓരോ പുരാണകഥകൾ തന്നെ ദൃഷ്ടാന്തമല്ലേ?

7. പാരാവാരഗഭീരനാം നിഷധഭൂ-
പാലേന്ദ്രനും ഭൈമിയും
പാരം വീഴ്ചപയോധിയാം നൃപവരൻ
ശ്രീരാമനും സീതയും,
പാരീരേഴ ജയിച്ച പാണ്ഡുസുതരും
പാഞ്ചാലിയും പണ്ടഹോ
പാരിക്കും പരിതാപമോട വിപിനം
പ്രാപിച്ചു പാർത്തിലയോ?

ഇവളും അപ്രകാരംതന്നെ ഒരു മാന്യസ്ഥിതിയിൽ ഇരുന്നിരുന്നവളാണെന്നാണ് തോന്നുന്നത്.

ഇന്ദ്രസേനൻ.

അതിനു സംശയമില്ല. എന്നാൽ, അവളെ കണ്ടപ്പോൾ തന്നെ അവളുടെ പൂർവസ്ഥിതിയെക്കുറിച്ചു ഞാൻ വളരെ നിർബന്ധിച്ചു ചോദിച്ചു. എങ്കിലും ഒന്നും പറഞ്ഞില്ല.

ഭാനുമതി.

ഞാനും പലപ്പോഴും ചോദിക്കാറുണ്ട്. അപ്പോഴൊക്കെ അവൾ നെടുവീർപ്പിട്ടു കരഞ്ഞുംകൊണ്ട് "ആ കഥയൊന്നും

കൃപയുണ്ടായി അവിടുന്നെന്നോടു ചോദിക്കരുതേ'' എന്നു പറയും. പ്രകൃത്യാ സുകുമാരയായിരിക്കുന്ന അവളെ അനാവശ്യമായി വ്യസനിപ്പിക്കേണ്ട എന്നു വിചാരിച്ചു പിന്നെ ഞാൻ അധികം നിർബന്ധിക്കാറുമില്ല.

ഇന്ദ്രസേനൻ

എനിക്ക് ഇവളുടെ പാതിവ്രത്യനിഷ്ഠയെക്കുറിച്ചു വിചാരിച്ചിട്ടാണ് അധികം അത്ഭുതം തോന്നുന്നത്.

ഭാനുമതി.

ശരിയാണ്.

8. കണ്ടിക്കാർവേണിയാളാമവളുടെ വപുസ്സുമെയ്-
കാൺകിലപ്പങ്കജാസ്ത്രൻ
മണ്ടിച്ചെന്നാ മനോജ്ഞാകൃതിയുടെയടിമ-
ക്കാരനായ് തീരുമന്നേ,
പണ്ടേ തൻഭാര്യയാകും രതിയിലുമതിയാം
പ്രീതിയില്ലാതെയായി-
ട്ടിണ്ടൽപെട്ടീടുമെന്നാലൊരുഫലമുളവാ-
കില്ലതും കില്ലതില്ല.

ഒരു ഛരിക്കാരൻ പ്രവേശിക്കുന്നു.

ഛരിക്കാരൻ.

സ്വാമി സർവോൽകർഷേണ വർത്തിക്കട്ടെ. ചന്ദ്രാവർത്തമഹാരാജാവിന്റെ സൂതൻ തിരുമേനിയെ കണ്ടു വന്ദിക്കുന്നതിനായി ബഹിർദ്വാരത്തിങ്കൽ വന്നു നില്ക്കുന്നു.

ഇന്ദ്രസേനൻ.

എന്നാൽ ഇങ്ങോട്ടു വരാമെന്നു പറഞ്ഞേക്കു.

ഛരിക്കാരൻ.

സ്വാമി.

[പോയി]

ഭാനുമതി.

ചന്ദ്രകേതുമഹാരാജാവ് ഇപ്പോൾ ഈ സൂതനെ പറഞ്ഞയച്ചത് എന്തിനാണാവോ?

ഇന്ദ്രസേനൻ.

എന്തോ ഏതെങ്കിലും ഇപ്പോൾ അറിയാമല്ലൊ. അവൻ ഇതാ അടുത്തു വന്നുകഴിഞ്ഞു.

അനന്തരം സൂതൻ പ്രവേശിക്കുന്നു.

സൂതൻ. [അടുത്തു ചെന്നിട്ട്.

മഹാരാജാവു ജയിക്കട്ടെ.

ഇന്ദ്രസേനൻ.

രാജസൂതനായിക്കൊണ്ടു സ്വാഗതം.

സൂതൻ.

അടിയൻ ചന്ദ്രാവതിമഹാരാജാവിന്റെ ഒരു തിരുവെഴുത്തുംകൊണ്ടാണ് വിടകൊണ്ടിരിക്കുന്നത്.

ഇന്ദ്രസേനൻ.

എഴുത്തെവിടെ?

സൂതൻ. [എഴുത്തു കൊടുക്കുന്നു.

ഇന്ദ്രസേനൻ.

[വാങ്ങി വായിച്ചുനോക്കീട്ട് വിചാരത്തെ നടിച്ച് ഝരിക്കുന്നു.

ഭാനുമതി.

എന്താണ വിചാരിക്കുന്നത്? എഴുത്തിൽ വിശേഷം വല്ലതും ഉണ്ടോ?

ഇന്ദ്രസേനൻ.

കുറച്ചു ചില വിശേഷങ്ങളൊക്കെയുണ്ട്. നമ്മുടെ സത്യവതി പോകാനുള്ള കാലമായെന്നാണ് തോന്നുന്നത്.

ഭാനുമതി.

അയ്യോ, അതെന്താണ? ആ എഴുത്ത് അവിടുന്നൊന്ന് ഉറക്കെ വായിക്കണം. ഞാൻകൂടെ കേൾക്കട്ടെ.

ഇന്ദ്രസേനൻ.

[എഴുത്തു വായിക്കുന്നു.

9. ചെങ്ങാതിചന്ദ്രധരണീപതികയ്ച്ചെഴുത്തു
ശൃംഗാടഭൂപനറിയേണ്ടുമവസ്ഥയെന്നാൽ,
മംഗല്യഗാത്രി മമ കാന്ത ഭവത്സമീപേ
മങ്ങാതെ വാഴ്‌വതഹമിപ്പൊഴറിഞ്ഞിതിന്നു

എന്നു മാത്രമല്ല. തത്രഭവതിയെ മരണഭയത്തിങ്കൽ നിന്നു രക്ഷിച്ച് ഇതേവരെ സംരക്ഷണ ചെയ്തതും അവിടുന്നു തന്നെയാണെന്നും ഞാൻ അറിയുന്നു.

10. കൃപയോടു ഭവാനിനിക്കു ചെയ്തോ-
രുപകാരത്തിനു നന്ദിപൂർവ്വമെന്നും,

നൃപതീന്ദ്രശിഖാമണേ! തൊഴാം പ്ര-
ത്യുപകാരത്തിനു ശക്തനല്ലഹോ ഞാൻ.

ഇപ്പോൾ ഇപ്രകാരം അറിവുകിട്ടിയിരിക്കുന്ന സ്ഥിതിക്ക് എ-ല്ലാപ്രകാരത്തിൽ വിചാരിച്ചാലും നിരപരാധയായ തത്രഭവ-തിയേ ഞാൻ തന്നെ അവിടെ വന്ന് തിരിച്ചുകൊണ്ടുപോരേ-ണ്ടതാണ്. എങ്കിലും, ഇപ്പോൾ നമുക്ക് അശേഷം ദേഹസുഖ-മില്ലാതെയിരിക്കുന്നതുകൊണ്ട് അതിനു നിവൃത്തിയില്ലാതെ തീൎന്നിരിക്കുന്നു. അതിനാൽ,

11. സ്യന്ദനമൊട്ടു മൽസുതനെ-
യിന്നവിടെക്കായയച്ചിട്ടുന്നേൻ ഞാൻ,
സന്നതഗാത്രിയെയിവനോ-
ടൊന്നിച്ചിവിടേക്കയക്ക ഗുണരാശേ!

ശേഷമൊക്കെയും ഇവൻ പറകയും ചെയ്യും. ശുഭം.

ഭാനുമതി.

അപ്പോൾ ഈ സത്യവതി ചന്ദ്രകേതുമഹാരാജാവിന്റെ പട്ടമഹിഷിയാണ് അല്ലേ?

ഇന്ദ്രസേനൻ.

എന്നാണ് ഇപ്പോൾ ഇതുകൊണ്ട് ഊഹിക്കേണ്ടത്.

ഭാനുമതി.

കഷ്ടം നമ്മൾ ഇതുവരെയും ഇതറിഞ്ഞില്ലല്ലോ.

ഇന്ദ്രസേനൻ.

ആട്ടെ, ഭവതി വേഗം അകത്തേക്കു ചെന്ന് ഈ സന്തോഷ-വൎത്തമാനം സത്യവതിയെ ധരിപ്പിക്കൂ. വിരഹാകുലയായിരി-ക്കുന്ന് അവളുടെ ഹൃദയം ഇനിയെങ്കിലും ഒന്നു തണുക്കട്ടെ.

ഭാനുമതി.

ആങ്ങനെതന്നെ. അവളുടെ സ്ഥിതി വിചാരിച്ചാൽ വളരെ കഷ്ടം തന്നെയാണു താനും.

12. ഊണിന്നും, കുളി, നിദ്ര, ഭൂഷണവിലേ-
പങ്ങൾക്കുമങ്ങാശയേ
കാണിക്കും കൊതിയില്ല കഷ്ടമിഹ സ-
ല്ലീലാവിലാസത്തിനും,
എണീശാബവിലോലലോചന പരം
ക്ഷീണിച്ചു കേണീവിധം
വാണീടുന്നു വിയോഗവഹ്നിയിലെരി-
ഞ്ഞാഹന്ത! മോഹാന്ധയായ്.

ഈ ദമ്പതിമാരുടെ സ്ഥിതിക്ക് ഇതൊരത്ഭുതവുമല്ല. [പോയി.

ഇന്ദ്രസേനൻ.

തത്രഭവതി ഇവിടെ ഉണ്ടെന്നു ചന്ദ്രകേതുമഹാരാജാവിന്ന് എങ്ങനെയാണ് അറിവു കിട്ടിയത്?

സൂതൻ.

എന്തോ അടിയന്നു നിശ്ചയമില്ല. ഇന്നു നേരത്തെ പള്ളികുറുപ്പുണന്ന് പുറത്തെഴുന്നള്ളിയ ഉടനെ അടിയനെ വിളിച്ച് ഈ തിരുവെഴുത്തും തന്ന് തേരുംകൊണ്ട് വിടകൊള്ളണമെന്നു കല്പിച്ചു. അടിയൻ ഉടനെതന്നെ പുറപ്പെട്ടു പോരികയും ചെയ്തു. അല്ലാതെ അടിയനൊന്നും അറിവില്ല.

ഇന്ദ്രസേനൻ.

അദ്ദേഹത്തിന്നു ശരീരസുഖമില്ലെന്ന് ഈ എഴുത്തിൽ കാണുന്നു. അതെന്താണെന്ന് അറിയാമോ?

സൂതൻ.

അല്പം ജ്വരത്തിന്റെ ഉപദ്രവം ഉണ്ട്. അല്ലാതെ അധികമായ അസ്വാസ്ഥ്യമൊന്നുമില്ല. രഥക്ഷോഭം നിമിത്തം ദേഹം ഇളകിയാൽ അതു വർദ്ധിച്ചേക്കുമെന്നു വൈദ്യന്മാർ പറഞ്ഞതിനാലാണ് ഇങ്ങോട്ട് എഴുന്നള്ളാഞ്ഞത്.

ഭാനുമതി സത്യവതിയോടു കൂടി

പ്രവേശിക്കുന്നു.

ഇന്ദ്രസേനൻ.

വിവരമൊക്കെ പറഞ്ഞില്ലേ?

ഭാനുമതി.

ഉവ്വ്. എങ്കിലും സത്യവതിക്കു വിശ്വാസം വരുന്നില്ല.

ഇന്ദ്രശേനൻ.

അതെന്താണ്? എന്നാൽ ഈ എഴുത്തു നോക്കട്ടെ.

[എഴുത്തു സത്യവതിയുടെ കൈയ്യിൽ കൊടുക്കുന്നു.

സത്യവതി വാങ്ങി നോക്കുന്നു.

ഇന്ദ്രസേനൻ.

എന്താ ഇപ്പോൾ സംശയം തീർന്നില്ലെ?

സത്യവതി.

[എഴുത്തു മാറത്തുചേർത്തു പിടിച്ച് നെടുവീർപ്പുവിട്ടു കണ്ണുനീരോടുകൂടി.

എനിക്ക് ഇതിന്നുമാത്രം ഭാഗ്യമുണ്ടോ എന്നുവിചാരിച്ചു സം-

ശയിച്ചതാണ്. അല്ലാതെ ദേവിയുടെ വാക്കിൽ എനിക്ക് അവിശ്വാസമായിട്ടല്ല. ഇപ്പോൾ സത്യസ്വരൂപനായിരിക്കുന്ന ഈശ്വരന് എന്നെക്കുറിച്ചു കരുണയുണ്ടായെന്ന് തന്നെയാണ് തോന്നുന്നത്.

ഇന്ദ്രസേനൻ.

എന്നാൽ ഇനി എനിക്കൊരു സംശയമുള്ളതുകൂടി ഭവതി തീൎത്തു തരണം.

സത്യവതി.

അതെന്താണാവോ?

ഇന്ദ്രസേനൻ.

പറയാം. സത്യവതി ഇരിക്കൂ. ദേവിയും എന്തിനാണ് ഇങ്ങനെ നിന്ന് ബുദ്ധിമുട്ടുന്നത്.

[സത്യവതിയും ഭാനുമതിയും ഇരിക്കുന്നു.

ഇന്ദ്രസേനൻ.

മറെറാന്നുമല്ല. ചന്ദ്രകേതുമഹാരാജാവിന്റെ പട്ടമഹിഷിയുടെ നാമധേയം 'കൌമുദി' എന്നാണെന്നു ഞാൻ കേട്ടിട്ടുണ്ട്. എന്നാൽ ഭവതിയുടെ പേര് 'സത്യവതി' എന്നായത് എങ്ങനെയാണ്.

സത്യവതി

അല്ലയോ, മഹാരാജാവേ! 'കൌമുദി' എന്നത് ചന്ദ്രാവതി മഹാരാജാക്കന്മാരുടെ പട്ടമഹിഷിമാരുടെ സ്ഥാനപ്പേരാണ്. ആ സ്ഥാനത്തെ വിട്ട് അവസ്ഥാന്തരഗതയായ ഞാൻ പിന്നെയും ആ പേരിന് അൎഹയല്ലെന്നു വിചാരിച്ച് എനിക്ക് സ്വതേയുള്ള പേരിനെത്തന്നെ സ്വീകരിച്ചതാണ്. ഹിമാലദേശാധിപതിയായ എന്റെ അച്ഛൻ എനിക്ക് ആദ്യം വിളിച്ച പേരിതാണ്.

ഇന്ദ്രസേനൻ.

എന്നാൽ ഇപ്പോൾ എല്ലാം ശരിയായി. ഇനി എനിക്ക് മുഖ്യമായി ഒരു മനസ്താപം മാത്രമേ ഉള്ളൂ. എന്തെന്നാൽ—

13. • ഈടേറും നൃപതീന്ദ്രരാസകലവും
ചൂടുന്ന വൈഡൂര്യമാ-
യീടും ചന്ദ്രനൃപേന്ദ്രവല്ലഭയതാം
ചൊല്ലാൎന്ന കല്യാണി! തേ,
പ്രൌഢികൊത്ത വിധങ്ങളോത്തുപചരി-
ച്ചില്ലിങ്ങു തെല്ലും മഹാ-

മൂഢൻ ഞാനതിനിന്നു മറ്റു തരണം
സാദ്ധ്വീകുലോത്തംസമേ!

സത്യവതി.

അയ്യോ! അവിടുന്നിങ്ങനെ പറയുന്നതു് വളരെ വ്യസനമാ-ണ്. ഇതിലധികമെന്തെ ഇവിടെ എന്താണുപചരിക്കാനുള്ള-തു്.

ഭാനുമതി.

ചന്ദ്രാവൎത്തമഹാരാജാവിന്റെ പട്ടമഹിഷിയുടെ അവസ്ഥ-യ്ക്കു് തക്കതായ ഉപചാരമൊന്നും ചെയ്തില്ലെങ്കിലും ഈ സത്യ-വതിയെ നമ്മുടെ ഒരു സഹോദരിയെപ്പോലെ ആണല്ലൊ ആ-ചരിച്ചുപോരുന്നതു്. പിന്നെ പരമാൎത്ഥമറിയാതെ വന്നുപോ-കുന്ന അപരാധത്തെക്കുറിച്ച് അറിവുള്ളവൎക്കു വിരോധം ഉ-ണ്ടാകുന്നതിനും ഇടയില്ല. അതുകൊണ്ടു് ഇതിനെക്കുറിച്ചു ഞാ-നധികമൊന്നും വിചാരിക്കുന്നില്ല. എന്നാൽ, സകലസൽഗുണ-സമ്പന്നയായ ഈ സ്ത്രീരത്നത്തോടു വേർപിരിഞ്ഞ് പിന്നീ-ടുള്ള നമ്മുടെ സ്ഥിതിയെക്കുറിച്ചു വിചാരിച്ചാണ് ഞാൻ ഇ-പ്പോൾ വ്യസനിക്കുന്നതു്.

ഇന്ദ്രസേനൻ.

ഭവതി പറഞ്ഞതു വാസ്തവമാണ്. എങ്കിലും—

14. വളരെ വളരെ നാളായ് വിപ്രയോഗാഗ്നിമൂലം
വളരുമൊരഴലോടും വാഴുമിത്തന്വിയിപ്പോൾ,
തെളിവൊടു വിധിയോഗാൽ കാന്തനോടൊത്തുചേരു-
ന്നളവിലുടനുദിക്കും തോഷമെന്തായിരിക്കും.

നാം അതിനെക്കുറിച്ചു വിചാരിച്ച് ഇപ്പോൾ സന്തോഷിക്കയാ-ണ് വേണ്ടതു്.

സത്യവതി.

ആൎയ്യപുത്രനെ കാണുന്നതിന് അധികമായ ഉൽകണ്ഠയുണ്ടെ-ങ്കിലും സജ്ജനങ്ങളായ നിങ്ങളെ ഒക്കെ പിരിഞ്ഞുപോകുന്ന-തിനുള്ള വ്യസനം എനിക്കു സാമാന്യത്തിലധികമുണ്ട്. പക്ഷെ അതെല്ലാം പറഞ്ഞറിയിക്കുന്നതിന് ഞാൻ ശക്തയാകുന്നില്ല.

സൂതൻ.

ഇന്നുതന്നെ അവിടെ എത്തണമെന്നാണ് കല്പിച്ചു അയച്ചി-രിക്കുന്നതു്. നേരവും വൈകിത്തുടങ്ങി. എഴുന്നള്ളത്ത് ഇ-ന്നു തന്നെ ഉള്ളപക്ഷം അധികം താമസിച്ചാൽ തരക്കേടാണ്.

### ഇന്ദ്രസേനൻ.*

എന്നാൽ താമസിക്കണമെന്നില്ല. വേഗത്തിൽ യാത്ര പുറപ്പെടാം. അദ്ദേഹം പറഞ്ഞയച്ചിരിക്കുന്നതിനു വിപരീതമായി പ്രവൎത്തിക്കുന്നതു ശരിയല്ല, എന്നുമാത്രമല്ല ഇനിയും ഈ ദമ്പതികൾ നാം നിമിത്തം വിരഹദുഃഖത്തെ അനുഭവിക്കുന്നതിനിടയാക്കുന്നതു നമുക്കും യുക്തമല്ലല്ലൊ. [ഭാനുമതിയേ നോക്കീട്ട്] അതുകൊണ്ടു ഭവതി വേഗത്തിൽ സത്യവതിയെ യാത്രയാക്കുക. ൟ സ്ത്രീരത്നത്തെ ൟ പ്രാകൃതവേഷമായി അയക്കുന്നതു നമുക്കു വളരെ കുറച്ചിലാണ്. അതിനാൽ അകത്തുകൊണ്ടുപോയി വിശിഷ്ടതരങ്ങളായ സകല ആഭരണങ്ങളേയും ഭവതി തന്നെ അണിയിക്കണം. എന്നിട്ടു വേണം അയക്കാൻ.

### ഭാനുമതി.

അതൊക്കെ വേണ്ടതുപോലെ ചെയ്യാം. ഞാൻ അതിനെക്കുറിച്ചല്ല വിചാരിക്കുന്നത്.

### ഇന്ദ്രസേനൻ.

പിന്നെ.

### ഭാനുമതി.

പൂൎണ്ണഗൎഭയായിരിക്കുന്ന ഈ സത്യവതിയെ തനിച്ച് ഈ സൂതനോടുകൂടി അയക്കുന്നതു യുക്തമാണോ? വഴിയിൽ വച്ചു തന്നെ പ്രസവത്തിന്റെ ആരംഭം വല്ലതുമുണ്ടായെങ്കിൽ ആരാണൊരാശ്രയം? സ്ത്രീകൾക്കു പ്രസവം പോലെ ഇത്ര ഭയങ്കരാവസ്ഥ മറെറാന്നുമില്ല. പ്രസവിച്ചെഴുന്നേല്ക്കുമെന്നു പറയുന്നതു ചത്തുജീവിക്ക തന്നെയാണ്. അതിലും ആദ്യത്തേതായാൽ പിന്നെ പറയാനുണ്ടോ? ഇതൊക്കെ നമ്മൾ ആലോചിക്കാതെയിരുന്നാൽ ദൈവഗത്യാ വല്ലതും ഒരാപത്തുണ്ടായെങ്കിൽ ലോകാപവാദം ആൎക്കാണുണ്ടാകുന്നത്? സത്യവതിക്കു വളരെ പഠിത്വവും അറിവും ഒക്കെ ഉണ്ടെങ്കിലും കൊച്ചുകുട്ടിയല്ലേ? തൽക്കാലം വല്ലാതെ അന്ധാളിച്ചു വശാവും. അഥവാ പ്രായം തികഞ്ഞവരായാൽ തന്നെ സഹായത്തിനാരും ഇല്ലാതെ ഇരുന്നാൽ ഇങ്ങനെയുള്ള അവസരങ്ങളിൽ എന്തു ചെയ്യും? പിന്നെ കൂടെയുള്ളത് ഈ സൂതനല്ലെ? ഈ കാൎയ്യത്തിൽ പുരുഷന്മാരുടെ സാന്നിദ്ധ്യം കൂടാതെ ഇരിക്കുന്നതു തന്നെയാണ് നല്ലത്.

### ഇന്ദ്രസേനൻ.

ഭവതി പറഞ്ഞതെല്ലാം നല്ല കാൎയ്യമാണ്. ഞാൻ അതിനെ-

കുറിച്ച് അത്ര വിചാരിച്ചില്ല എന്നേയുള്ളു. സത്യവതിയും നമ്മളും തമ്മിൽ ഉള്ള സ്നേഹത്തിന്റെ സ്ഥിതിക്കും ചന്ദ്രകേതുമഹാരാജാവിന്റെ അവസ്ഥയ്ക്കും ഈ കാലത്തു നാങ്ങൾ കൂടെ പോയി അവിടെ കൊണ്ടുചെന്ന് ആക്കിയുംവച്ചു പോരേണ്ടതാണ്. എങ്കിലും ഈ പറഞ്ഞതു പോലെ തന്നെ ഭവതിക്കും ആദ്യത്തേതല്ലെങ്കിലും ഗർഭം പൂർണ്ണമായിരിക്കുന്ന സ്ഥിതിക്ക് അതിനിപ്പോൾ തരമില്ലല്ലൊ. അതുകൊണ്ട് ചേടിമാരെയൊ ആരെയെല്ലാമാണ് വേണ്ടതെന്നു വച്ചാൽ അതൊക്കെ യുക്തം പോലെ ഭവതി തന്നെ നിശ്ചയിച്ചു തക്കതായ സഹായത്തോടുകൂടിത്തന്നെ സത്യവതിയെ അയയ്ക്കണം.

സൂതൻ.

ഇതിനെക്കുറിച്ച് ഇവിടെ അധികമൊന്നും ആലോചിക്കണമെന്നില്ല. ഇത് അവിടുന്നു തന്നെ വിചാരിച്ച് സഹായത്തിനു വേണ്ടുന്ന ആളുകളെ ഒക്കെ അടിയന്റെ കൂടെ കല്പിച്ചയച്ചിട്ടുണ്ട്.

ഇന്ദ്രസേനൻ.

അതുണ്ടോ? ആരെല്ലാമാണ് കൂടെ വന്നിരിക്കുന്നത്?

സൂതൻ.

ഒരു വൃദ്ധയും രണ്ടു ചേടിമാരും.

ഭാനുമതി.

ഓഹോ എന്നാൽ മതി. ഇനി പേടിക്കാനൊന്നുമില്ല. ഇന്നു തന്നെ അങ്ങെത്തുകയും ചെയ്യുമല്ലൊ.

സൂതൻ.

ഇന്ന് അസ്തമിക്കുന്നതിനു മുൻപു തന്നെ എത്തുമെന്നാണ് അടിയന്റെ വിശ്വാസം. ചന്ദ്രകേതുമഹാരാജാവിന്റെ തേർക്കുതിരകൾ ആദിത്യാശ്വങ്ങളെയും ജയിക്കുന്നവയാണെന്നു ജഗൽപ്രസിദ്ധമാണല്ലൊ. എന്നു മാത്രമല്ല, ഇതിനെക്കുറിച്ച് ഒന്നുകൊണ്ടും ഭയപ്പെടാനില്ല. ഈ രഥം ചന്ദ്രകേതുമഹാരാജാവിന്റെ പിതാമഹനായ ചന്ദ്രസേനമഹാരാജാവിനായിക്കൊണ്ട് എന്തോ കാരണവശാൽ അഗ്നിഭഗവാനാൽ സന്തോഷപൂർവ്വം കൊടുക്കപ്പെട്ടിട്ടുള്ളതാണ്. ശത്രുക്കളായിട്ടുള്ളവർ ആരെങ്കിലും ഈ രഥത്തിന്റെ സമീപത്തിങ്കൽ വന്നാൽ അപ്പോൾ അവർ ഭസ്മാവശേഷന്മാരായിത്തീരും എന്ന് അഗ്നിഭഗവാന്റെ അനുഗ്രഹവുമുണ്ട്.

ഇന്ദ്രസേനൻ.

മതി. ഇനി ഒന്നും ഭയപ്പെടാനില്ല.

ഭാനുമതി. [എണീററ് സത്യവതി യുടെ കൈക്കു പിടിച്ചിട്ട്.

എന്നാൽ വരൂ. നമുക്ക് അകത്തേക്കു പോകാം.

[രണ്ടുപേരും പോയി.

ഇന്ദ്രസേനൻ.

നീയും പോയി തേരിണക്കികെട്ടിത്തയാറാക്കിക്കൊ. ഞാനും അകത്തു പോയി ഈ എഴുത്തിനൊരു മറുപടിയും എഴുതി സത്യവതിയോടു കൂടി ഗോപുരദ്വാരത്തിങ്കൽ വന്നേക്കാം.

സൂതൻ.

അടിയൻ കല്പനപോലെ ചെയ്യാം.

[എല്ലാവരും പോയി.



അഞ്ചാം അങ്കം.

പൂർവ്വാംഗം.



അനന്തരം രണ്ടു രാജഭടന്മാർ പ്രവേശിക്കുന്നു.

ഒന്നാമൻ. [ചുററും നോക്കീട്ട്.

ഠരം സ്ഥലത്തിനു "വിജനദ്വീപം" എന്നു കപ്പൽക്കാർ പറഞ്ഞ പേര് യഥാർത്ഥമായിരിക്കുന്നു.

1. പാരാവാരമതിന്റെ മദ്ധ്യഗതമാമിദ്വീപമോർത്തീടുകിൽ
പാരം ഭീതിദമെങ്കിലും സുഖദമായ്തോന്നുന്നു മന്മാനസേ,
പാരിച്ചുന്നതഭൂരുഹങ്ങൾ നിരയായ് നിൽക്കുന്നകൊണ്ടെങ്ങുമി-
പ്പാരിൽ ചൂടൊരു ലേശവുംപെടുകയില്ലച്ചണ്ഡമിച്ചംശികിലും.

എന്നു മാത്രമല്ലാ ഒരിക്കൽ പോലും ജനസഞ്ചാരമില്ലാത്ത ഠരം സ്ഥലത്തു ദുഷ്ടമൃഗങ്ങളുടെ ശബ്ദം പോലും കേൾപ്പാനുമില്ല.

രണ്ടാമൻ.

എടോ! ഇതാണ്. "ശ്രോതുർവ്വിസ്മയനീയവസ്തുവിഷയാശ്ശ്രു

ലാടവീസാഗരാഃ" എന്നു പറയുന്നതു്. കാണുമ്പോഴല്ലേ പരമാൎത്ഥമറിയൂ. ഇതാ നോക്കു—

2. പൂന്തേനുണ്ടു മുരണ്ടിടുന്നു കുതുകാൽ ഭൃംഗങ്ങളും ഭംഗിയിൽ
സ്വച്ഛന്തേ മോദമിയന്നു കോകിലകുലം പാടുന്നു പാടേ രസാൽ,
കാന്തേന്ദീവരലോചനാജനമൊട്ടും ചേൎന്നിങ്ങു വന്നംഗജ-
ഭ്രാന്തേറ്റുന്നവർകൾക്കിരിപ്പിനിവിടം നന്നെന്നു തോന്നുന്നു മേ.

ഒന്നാമൻ.

എനിക്കു് അങ്ങനെയല്ല തോന്നുന്നതു്.

3. വിജനമിവിടമേറ്റം വിഷ്ണുഭക്തക്കജസ്രം
ഭജനമതിനു പാൎത്താൽ പാരമില്ലാതു യോഗ്യം,
വിജിതവിഷയരാകും യോഗിവൃന്ദങ്ങൾ വന്നി-
ങ്ങജിതപദയുഗം താനോൎത്തുടൻ പാൎത്തിടട്ടെ.

രണ്ടാമൻ.

അതിനും തരക്കേടില്ല. പക്ഷേ നമ്മേപ്പോലെ കപ്പൽ പിഴച്ചു ദൈവഗത്യാ ഇവിടെ വല്ലവരും വല്ലപ്പോഴും വന്നിട്ടുണ്ടെങ്കിൽ അവരല്ലാതെ ഒരു സ്ഥലം കണ്ടിട്ടുള്ളവരായി ഭൂലോകത്തിൽ ആരുമുണ്ടെന്നു തോന്നുന്നില്ല.

ഒന്നാമൻ. [മുൻപുറത്തു നോക്കീട്ട്.

എടോ! ഇതു കേവലം വിജനമെന്നു പറഞ്ഞുകൂട. ഇതാ നോക്കു. ഇങ്ങോട്ടാരോ ഒരാൾ വരുന്നു.

രണ്ടാമൻ. [പരിഭ്രമത്തോടുകൂടി

അയ്യോ. എന്നാൽ നമുക്കു വേഗം പോയി കപ്പലിൽ തന്നെ കയറിയിരിക്കാം. വല്ല ദുഷ്ടദേവതമാരോ രാക്ഷസന്മാരോ ആയിരിക്കും. ഇങ്ങനെയുള്ള സ്ഥലങ്ങളിൽ അവരുടെ ഒക്കെ അധിവാസമുണ്ടാകുന്നതു് അസാധാരണമല്ല.

ഒന്നാമൻ.

എടോ! വിഢ്യാനേ താനിത്ര ഭീരുവാണോ? ഇതാ നോക്കു.

4. ചേലൊക്കും ചെഞ്ചിടക്കൂടഥ നിടിലതടേ
ചാൎത്തിയോരൂൎദ്ധ്വപുണ്ഡ്രം
മേലൊക്കെബ്ഭസ്മവും നൽസ്ഫടികമണിമഹാ-
മാലയും മാറിടത്തിൽ,
പീലിക്കെട്ടുണ്ടു കയ്യിൽ പരമിവയഖിലം
കാൺകെടോ ശങ്ക വേണ്ടീ-
മാലൊക്കെത്തീൎന്നിട്ടും തേ മനമതിലൊരുയോ-
ഗീന്ദ്രനീ മാന്യനോൎത്താൽ.

രണ്ടാമൻ. [നോക്കീട്ട്.

ശരി തന്നെ. ഇതാ അദ്ദേഹം അടുത്തു വന്നു കഴിഞ്ഞു.

അനന്തരം മേൽ പറഞ്ഞ പ്രകാരം
ഒരു യോഗി പ്രവേശിക്കുന്നു.

[ഭടന്മാർ അടുത്തുചെന്നു നമസ്കരിക്കുന്നു.

യോഗി.

അനൎഗ്ഗളമായ മംഗളം ഭവിക്കട്ടെ. [ഇരുന്നിട്ട്.

5. ഏതൊരു ദിക്കതിൽനിന്നീ
ഭൂതലമതിലേക്കു വന്നതും നിങ്ങൾ,
ഹേതുവതെന്തിഹ വരുവാ-
നാതുരഭാവം വെടിഞ്ഞുടൻ പറവിൻ.

ഭടന്മാർ.

അല്ലയോ ഭഗവാനേ! ഹിന്ദോലദേശാധിപതിയായ മഹാ-രാജാവിനെ അവിടുന്നു കേട്ടിട്ടുണ്ടായിരിക്കുമോ എന്തോ?

യോഗി. [വിചാരം.

അയ്യോ. അദ്ദേഹത്തിനെ ഞാനറിയാതിരിക്കുമോ? [പ്രകാശം] കേട്ടിട്ടുണ്ട്. സാക്ഷാൽ സിംഹനാദമഹാരാജാവു തന്നെ-യല്ലെ.

ഭടന്മാർ.

അതെ. ഞങ്ങൾ അദ്ദേഹത്തിന്റെ ഭൃത്യന്മാരാണ്. മഹാ-രാജാവും ദേവീസമേതനായി ഇവിടെ എഴുന്നള്ളീട്ടുണ്ട്. ഞ-ങ്ങൾ കപ്പൽ പിഴച്ച് ഇവിടെ വന്നു ചേൎന്നതാണ്.

യോഗി.

നിങ്ങൾ എല്ലാവരും കൂടി എവിടെപ്പോകാനായിട്ടാണ് പുറപ്പെട്ടത്?

ഭടന്മാർ.

ശൃംഗിവേരപുരത്തിൽ ലോകജീവാതു എന്ന് പ്രസിദ്ധനാ-യിട്ട് ഒരു വൈദ്യനുണ്ട്. ഞങ്ങൾ അദ്ദേഹത്തിന്റെ അടുക്കൽ പോയിത്തിരിച്ചു വരികയാണ്.

യോഗി.

എന്തിനാണ് അവിടെപ്പോയത്?

ഭടന്മാർ.

കുറഞ്ഞൊരു കാലമായി ഞങ്ങളുടെ സ്വാമിനിക്ക് ദേഹ-

സുഖമില്ലാതെയിരിക്കുന്നതിനാൽ ചികിത്സക്കായിട്ടാണ് പോയത്.

യോഗി. [വിചാരം.

അയ്യോ, എന്തു ദീനമാണാവോ. [പ്രകാശം] ആർക്കാണ് ദീനം തത്രഭവതി "മദനലക്ഷ്മിക്കോ"? എന്താണ്?

ഭടന്മാർ.

അതെ. രക്തസ്രാവമാണ്.

യോഗി.

ആ വൈദ്യൻ എന്തെല്ലാമാണ് ചികിത്സകൾ നിശ്ചയിച്ചത്?

ഭടന്മാർ.

ഒന്നും നിശ്ചയിച്ചില്ല.

യോഗി.

ഉം. അതെന്താണ്?

ഭടന്മാർ.

ഈ രോഗം ചികിത്സിച്ചാൽ ഭേദമാകുന്നതല്ലെന്നാണ് ആ വൈദ്യന്റെ അഭിപ്രായം. വാസ്തവവും അങ്ങനെ തന്നെയാണ്. അവിടെനിന്നും കപ്പൽ നീക്കി കുറച്ചു വഴി പോന്നപ്പോഴേക്കും സ്വാമിനിക്കു ശ്വാസവികാരം തുടങ്ങി. ഇപ്പോൾ ഏകദേശം കാര്യം തീർന്നിരിക്കുമെന്നാണ് തോന്നുന്നത്. അവിടുത്തെ പ്രാണവേദനയും മഹാരാജാവുതിരുമനസ്സിലെ വ്യസനവും കണ്ടു സഹിച്ചു നിൽക്കുന്നതിനുള്ള പ്രയാസം കൊണ്ടു തന്നെയാണ് ഞങ്ങൾ ഇറങ്ങിപ്പോന്നത്. ഏതായാലും ഈ കൊടുങ്കാറ്റൊന്നു ശമിക്കാതെ കപ്പൽ നീക്കിപ്പോകാനും പാടില്ലല്ലോ.

യോഗി.

കഷ്ടം! നിങ്ങൾ കുറച്ചു മുൻമ്പേ ഇവിടെ വന്നില്ലല്ലോ. തത്രഭവതി മരിക്കുന്നതിനു മുൻമ്പു കാണാൻ സംഗതിയായിരുന്നെങ്കിൽ ഏതു രോഗമായിരുന്നാലും ഞാൻ ഭേദപ്പെടുത്താമായിരുന്നു. ഇനി അതു പറഞ്ഞിട്ടു സാധ്യമില്ലല്ലോ.

ഭടന്മാർ.

അയ്യോ. എന്നാൽ വേഗം നമുക്ക് അങ്ങോട്ടു പോകാം. ഇപ്പോൾ മരിച്ചുപോയി എന്നു തീർച്ചപ്പെടുത്താറായിട്ടില്ല.

യോഗി.

എന്നാൽ, നിങ്ങൾ ക്ഷണത്തിൽ പോയി തത്രഭവതി മരി-

ച്ചിട്ടില്ലെങ്കിൽ കരയ്ക്കെടുത്തു കിടത്തുവിൻ. ഞാൻ പിന്നാലേ് തന്നെ വന്നേക്കാം.

ഭടന്മാർ.

എന്നാൽ, അങ്ങനെ ആവട്ടെ. [പോയി

യോഗി.

ഏതെങ്കിലും ഈ അവസരത്തിൽ ഇവർ ഇവിടെ വന്നു ചേരുന്നതിനു സംഗതിയായതു ഭാഗ്യം തന്നെ. ഈശ്വരകാരുണ്യംകൊണ്ട് ഇതു സുഖപ്പെടുത്തുന്നതിന് എനിക്കൊരു പ്രയാസവുമില്ലല്ലൊ. വളരെക്കാലം കൂടീട്ടാണ് എന്റെ മാതാപിതാക്കന്മാരെ കാണാൻ പോകുന്നത്. എങ്കിലും ദേവിയുടെ അനുഗ്രഹം നിമിത്തം എന്റെ പരമാൎത്ഥം വെളിപ്പെടുത്താതെ കഴിച്ചുകൂട്ടാൻ തക്ക ധൈൎയ്യം എനിക്കുണ്ടാകും. വേഗം പോവുക തന്നെ.

[പോയി.

---

## അഞ്ചാം അങ്കം

അനന്തരം സിംഹനാദനും മദനലക്ഷ്മിയും യോഗിയും പ്രവേശിക്കുന്നു.

യോഗി. [മദനലക്ഷ്മിയോടായിട്ട്.

എന്താണിപ്പോൾ കുറച്ചു സുഖമുണ്ടോ?

മദനലക്ഷ്മി.

കുറച്ചല്ല എനിക്കിപ്പോൾ നല്ല സുഖമായി. ദേഹത്തിനു വളരെ ക്ഷീണമുണ്ടെന്നു മാത്രമേയുള്ളു.

സിംഹനാദൻ.

അതിനി ക്രമേണ തീൎന്നോളും. ഈ ദീനം ഇന്നോ ഇന്നലയോ തുടങ്ങിയതാണോ. ഇപ്പോൾ പന്ത്രണ്ടു സംവത്സരം കഴിഞ്ഞിരിക്കുന്നു. ശരീരത്തിൽ രക്തമില്ലാതെയായാൽ പിന്നെ മനുഷ്യൎക്ക് എന്തു ബലമാണുള്ളത്? എന്നുമാത്രമല്ല. എത്ര നാളു കൂടീട്ടാണ് ഇന്നു കുറച്ചു കഞ്ഞി അകത്തു ചെന്നത്. പിന്നെക്ഷീണം വരാതിരിക്കുമോ?

6. ക്ഷോണിതന്നിലുളവായി വസിക്കും
പ്രാണികൾക്കു നിജ ഭക്ഷണമല്ലേ?,
പ്രാണരക്ഷയതിനായതു വിട്ടാൽ
ക്ഷീണമേററമുളവാമഖിലർക്കും.

യോഗി.

എന്നാൽ, ഇപ്പോൾ എന്റെ പ്രയത്നം സഫലമായല്ലൊ എന്നുള്ള ഒരു ചാരിതാൎത്ഥ്യം എനിക്കു പരിപൂൎണ്ണമായിരിക്കുന്നു. ഭാഗ്യം തന്നെ.

മദനലക്ഷ്മി.

ഈശ്വരൻ പ്രസാദിച്ചിരിക്കുന്ന ഇവിടേക്ക് ഇതൊരു ഭാഗ്യമായി വിചാരിപ്പാനെന്താണുള്ളത്? അവിടുന്നു വിചാരിച്ചാൽ അസാദ്ധ്യമായിട്ടെന്തെങ്കിലുമുണ്ടോ?

യോഗി.

ഇപ്രകാരം സജ്ജനങ്ങളായിട്ടുള്ളവരുടെ പ്രാണരക്ഷ ചെയ്യുന്നതിന് ഭാഗ്യംകൂടാതെ സംഗതിവരുമോ? അതുകൊണ്ട് അങ്ങനെ പറയാനൊന്നുമില്ല.

സിംഹനാദൻ.

കണ്ഠഗതപ്രാണയായ ദേവിയുടെ സ്ഥിതി കണ്ട് അത്യന്തം വ്യസനാകുലനായിരിക്കുന്ന സമയത്തിൽ ആ കൊടുങ്കാററ് ഇളകി കപ്പൽ പിഴക്കയും കൂടി ചെയ്തപ്പോൾ ഇതിലധികമായി ഒരാപത്തും വരേണ്ടതില്ലെന്നു ഞാൻ വിചാരിച്ചു. എന്നാൽ നമ്മുടെ ഭാഗ്യാതിരേകത്താലാണ് ഇപ്രകാരമൊക്കെ സംഭവിച്ചതെന്നും എനിക്കിപ്പോൾ തോന്നുന്നു.

മദനലക്ഷ്മി.

അതങ്ങനെ തന്നെയാണ്. അന്നേരം ആ കൊടുങ്കാററുണ്ടായില്ലെങ്കിൽ ഈ കപ്പൽ പിഴച്ച് ഇവിടെ വന്നു ചേരുന്നതിനോ പരമദയാലുവും ദൈവജ്ഞനുമായ ഇദ്ദേഹത്തിനെ കാണുന്നതിനോ ഇതിനു വല്ലതിനും ഇട വരുമോ? പ്രാണരക്ഷ ചെയ്ത ഇദ്ദേഹത്തിനു തക്കതായ പ്രതിഫലം കൊടുക്കുന്നതിന് എന്താണുള്ളത്. അത് അസാദ്ധ്യമാണ്. എങ്കിലും ആൎയ്യപുത്രൻ ശക്തിപോലെ വിചാരിക്കണമെന്നു ഞാൻ പറയേണമെന്നില്ലല്ലോ.

സിംഹനാദൻ.

ഇല്ല. ഇദ്ദേഹത്തിന് എന്റെ പ്രാണങ്ങളെത്തന്നെ ദാനം ചെയ്യുന്നതിനും ഞാൻ തയാറാണ്. [യോഗിയോടായിട്ട്] അ-

ല്ലയോ മഹായോഗിൻ! സർവ്വസംഗപരിത്യാഗം ചെയ്തു സന്ന്യസിച്ചു വിരക്തനായിരിക്കുന്ന അവിടേക്കു യാതൊന്നിലും ആഗ്രഹം ഇല്ലെന്നു് എനിക്കു നല്ലപോലെ അറിയാം. എന്നു മാത്രമല്ല. അവിടുന്നു ചെയ്തതിനു പ്രതിക്രിയയായി എന്തു തന്നെ ചെയ്താലും മതിയാകുന്നതുമല്ല. ഒരു പ്രകാരത്തിലും അതിനു ഞാൻ ശക്തനുമല്ല. ഇതിനെക്കുറിച്ചു ചോദിക്കുന്നതിനു തന്നെ എനിക്കു വളരെ ലജ്ജയുണ്ടു്. എങ്കിലും അവിടുത്തെക്കുറിച്ചു ഞങ്ങൾക്കുള്ള ഭക്തിയെ സൂചിപ്പിക്കുന്നതിനായി വല്ലതുമൊന്നു ചെയ്താൽ കൊള്ളാമെന്നുള്ള അത്യാഗ്രഹം നിമിത്തം അറിയിക്കുന്നതാണ്. അതിനാൽ അവിടുത്തെ അഭിലാഷം എന്താണെന്നു് അരുളിച്ചെയ്തുകേൾപ്പാൻ സവിനയം ഞങ്ങൾ കാത്തിരിക്കുന്നു.

യോഗി.

ഇതിനായിട്ടു യാതൊന്നും നിങ്ങൾ എനിക്കു ചെയ്യണമെന്നു ഞാൻ വിചാരിക്കുന്നില്ല. വസ്തുത വിചാരിച്ചാൽ നിങ്ങൾക്കുവേണ്ടി ഇപ്രകാരം ചെയ്യേണ്ടതു് എൻെറ ചുമതലയാണ്. എന്നുമാത്രമല്ല, വേലചെയ്തവർക്കു വേണ്ടേ കൂലി കൊടുപ്പാൻ?

7. പാരാതീ ചെയ്തതൊന്നും പറയുകിലിഹമൽ-
പ്രാഭവാലല്ലിതെല്ലാം
പാരാകെക്കാത്തു മേവും പരമശിവനെഴും
ശക്തിയെന്നോൎക്ക ചിത്തേ,
പാരം ഭക്ത്യാ സമേതം പ്രതിഫലമിതിനി-
ന്നാകയാലേകുവാനാ-
യാരംഭിക്കുന്നിതെന്നാലതു പുരഹരനായ്
നൽകുവിൻ വൈകിടാതെ.

8. മനക്കുരുന്നിങ്കൽ മഹേശപാദം
നിനച്ചു നിത്യം ബഹുഭക്തിയോടും,
കനക്കെയുണ്ടാം തവ മംഗളം മേ-
ലെനിക്കിതൊന്നേ ഹൃദി മോഹമുള്ളു.

ഇതിനായിട്ടു് നിങ്ങൾ ഇതിലധികമൊന്നും ചെയ്യണമെന്നില്ല.

സിംഹനാദൻ. [വിചാരം.

അത്യത്ഭുതം തന്നെ. ഇപ്രകാരം ഭൂതദയയും വിരക്തിയും ഈശപരഭക്തിയും ഉള്ളവരെ ഈ ലോകത്തിൽ കാണാൻ പ്രയാസമുണ്ടു്. ഇദ്ദേഹം കേവലം യോഗിയാണെന്നു തോന്നുന്നി

ല്ല. ഈശ്വരാംശമോ മറെറാ ആയിരിക്കണം. [പ്രകാശം] എന്നാൽ അവിടുത്തെ ഇഷ്ടം പോലെ ആകട്ടെ. ഞങ്ങളുടെ ആഗ്രഹം അറിയിച്ചു എന്നേയുള്ളു. ഇനി കുറച്ചു ചില വിവരങ്ങൾ കൂടി അറിഞ്ഞാൽ കൊള്ളാമെന്നുണ്ട്. ചോദിക്കുന്നതിനു വിരോധമില്ലാത്തപക്ഷം കല്പിക്കണം.

### യോഗി.

ഹേ: എനിക്കങ്ങനെയൊന്നുമില്ല. എന്റെ പരമാർത്ഥം അറിയാഞ്ഞിട്ടാണ് അവിടേക്കിങ്ങനെ സംശയം തോന്നുന്നത്. എന്തെല്ലാമാണെന്നു വച്ചാൽ ചോദിച്ചോളൂ.

### സിംഹനാദൻ.

എന്നാൽ—

9. ഏവം വിരക്തിയകതാരിലുദിച്ചു നിത്യം
മേവും ഭവാനു വിജനസ്ഥലവാസമേററം,
ആവശ്യമെന്തു വരുവാനിടയില്ല പിന്നെ-
ന്താവിർമ്മുദാ ബത ഭവാനിഹ വാണിടുന്നു?

### യോഗി.

എനിക്ക് ഇവിടെ താമസിക്കണമെന്നു നിർബന്ധമൊന്നുമില്ല. ദൈവഗത്യാ ഇവിടെ വന്നു ചേരുന്നതിനിടയായി എന്നേയുള്ളു,

10. ഭുവിങ്കലുള്ള മനുജർക്കു നിജേച്ഛപോലെ
ചെയ്വാനസാദ്ധ്യമഖിലം നിഖിലം നിനച്ചാൽ,
ദൈവേച്ഛപോലെ വരുമായതു നീക്കുവാനു-
മാവല്ല പാർക്കിലതുകൊണ്ടിഹ പാർത്തിടുന്നേൻ.

പിന്നെ സർവ്വവ്യാപിയായിരിക്കുന്ന ഈശ്വരനെ സേവിക്കുന്നതിനു ഇവിടെ ഇരുന്നാലും വിരോധമില്ലല്ലൊ. എനിക്കിപ്പോൾ അതല്ലാതെയൊന്നും വിചാരവുമില്ല.

### സിംഹനാദൻ.

ഈശ്വരേച്ഛ ആരാലും അലംഘനീയയാണെന്നുള്ളതിനു സംശയമില്ലല്ലൊ. എന്നാൽ സംശയനിവൃത്തിക്കായി ഇനിയും ചിലതുകൂടി ചോദിച്ചുകൊള്ളുന്നു.

11. ഭിക്ഷുക്കളായി മരുവുന്ന ജനങ്ങളെല്ലാം
ഭക്ഷിക്കുമന്നമതിനില്ല വികല്പമല്പം,
ഭിക്ഷക്കു വട്ടമിഹ കാണ്മതുമില്ല പിന്നെ-
ശ്ശിക്ഷല്ലുളകതിയതിനെന്തവിടേക്കു മാർഗ്ഗം?

### യോഗി.

എന്നെ കേവലം ഒരു ഭിക്ഷു എന്നു വിചാരിക്കേണ്ട. ഇപ്പോൾ ഇങ്ങനെ ഒരു വേഷം കെട്ടിയിരിക്കുന്നു എന്നേയുള്ളു. ഇതും ഈശ്വരേച്ഛയെന്നുതന്നെ പറയാം. എനിക്കു ഭക്ഷണം വേണമെങ്കിൽ കഴിക്കാമെന്നല്ലാതെ ഈശ്വരവിലാസത്താൽ ഇപ്പോൾ അതൊരു ആവശ്യകമായിരിക്കുന്നില്ല.

12. ദാഹമില്ലിഹ വിശപ്പുമില്ല മേ
മോഹവും നഹി ഭുജിക്കുവാൻ പരം,
ശ്രീഹരന്റെ കൃപകൊണ്ടു ചെറ്റുമേ
ദേഹശക്തി കുറയുന്നുമില്ലഹോ.

### സിംഹനാദൻ.

അവിടത്തെ കേവലം യോഗികളുടെ കൂട്ടത്തിൽ ഞങ്ങൾ ഗണിച്ചിട്ടില്ല. വിവരമറിവാനുള്ള അത്യാഗ്രഹം നിമിത്തം ചിലതൊക്കെ ചോദിച്ചുപോയതാണ്. ഇതിൽ അതിക്രമമായി വല്ല വാക്കുകളും വന്നുപോയിട്ടുണ്ടെങ്കിൽ കൃപാപൂർവ്വം അവിടുന്നു ക്ഷമിക്കണം. ഇനിയും കുറച്ചൊരപേക്ഷ കൂടിയുള്ളത് അറിയിച്ചാൽ ഹിതമാകുമോ എന്നറിയായ്കയാൽ ഞാൻ സംശയിക്കുന്നു.

### യോഗി

അങ്ങനെ സംശയിക്കേണ്ടെന്ന് ഞാൻ ആദ്യംതന്നെ പറഞ്ഞില്ലെ? അവിടേക്കാവശ്യമുള്ളതൊക്കെ പറയുന്നതിനു യാതൊരു വിരോധവുമില്ല.

### മദനലക്ഷ്മി.

ആശ്രിതവത്സലന്മാരായ മഹാത്മാക്കൾക്ക് ഭക്തന്മാരുടെ യാതൊരു കാൎയ്യത്തിലും വിരോധം ഉണ്ടാകുന്നതല്ലല്ലൊ.

### സിംഹനാദൻ.

എന്നാൽ ഇപ്രകാരം അത്യത്ഭുതങ്ങളെ ചെയ്വാൻ ശക്തനായ അവിടുന്ന് ഈ നിൎജ്ജനവാസത്തെ ഉപേക്ഷിച്ച് ലോകോപകാരാൎത്ഥം ജനബാഹുല്യമുള്ളതായ ഞങ്ങളുടെ രാജ്യത്തിൽ എഴുന്നള്ളിത്താമസിച്ചാൽ കൊള്ളാമെന്നു വളരെ ആഗ്രഹമുണ്ട്. വിരോധമില്ലാത്തപക്ഷം കൃപയുണ്ടായി അങ്ങനെ ചെയ്യണം.

### യോഗി

അവിടേക്ക് അങ്ങനെ ആഗ്രഹമുണ്ടെങ്കിൽ അതിനും എ-

നിക്കു വിരോധമില്ല. ഇതും ഈശ്വരേച്ഛയായിരിക്കാം. അല്ലെങ്കിൽ ഇപ്പോൾ നിങ്ങൾ ഇവിടെ വന്നു ചേരുന്നതിനും എന്നെക്കാണുന്നതിനും സംഗതിയില്ലല്ലൊ. ഇതിൽ ആരെങ്കിലും ഇതു വിചാരിച്ചിരുന്നതാണോ? അതുകൊണ്ടങ്ങിനെ ആവട്ടെ.

മദനലക്ഷ്മി.

നമുക്കും നമ്മുടെ രാജ്യത്തിനും ഇതിലധികമായി ഒരു ശ്രേയസ്സു വരേണ്ടതില്ല.

സിംഹനാദൻ.

ഇപ്പോൾ എല്ലാംകൊണ്ടും ഞാൻ അനുഗ്രഹിക്കപ്പെട്ടവനായി.

യോഗി.

സജ്ജനങ്ങളായ നിങ്ങളോടുകൂടിയുള്ള സഹവാസത്തിനു സംഗതിയായതുകൊണ്ട് ഞാനും അങ്ങിനെതന്നെ എന്നു പറയാം.

ഒരു ഹരിക്കാരൻ പ്രവേശിക്കുന്നു.

ഹരിക്കാരൻ.

മഹാരാജാവു സർവ്വോൽകർഷേണ വർത്തിക്കട്ടെ. കപ്പൽ നീക്കാൻ ഇപ്പോൾ നല്ല തരമാണെന്നു കപ്പൽക്കാർ പറയുന്നു. ആ കൊടുങ്കാററ് അശേഷം ശമിച്ചിരിക്കുന്നു എന്നു മാത്രവുമല്ല, ഇപ്പോൾ കാററ് അനുകൂലവുമാണ്. താമസമില്ലെങ്കിൽ എഴുന്നള്ളാം.

സിംഹനാദൻ.

താമസമൊന്നുമില്ല. എല്ലാവരും ക്ഷണത്തിൽ തയ്യാറാകുവാൻ പറയൂ.

ഹരിക്കാരൻ.

സ്വാമി. [പോയി.

സിംഹനാദൻ.

12. എന്നാലെന്തിനു താമസം? ശുഭമതേ!
വൈകാതെ പോകാമിനി.
ധന്യാകാര! ഭവൽപ്രവേശമതിനാ-
ലൊന്നാകെയെന്നാടകം,
ഇന്നത്യന്തപവിത്രമാകുവതിനെൻ
പൂർവ്വജന്മപുണ്യത്തിനാൽ

വന്നെത്തീ വിധിയോഗമോർക്കിലധുനാ
ധന്യോസ്മി ധന്യോസ്മി ഞാൻ.

14. ഓരോരോ രോഗപീഡാദികളൊരുവിധവും
വിട്ടിടാതൊട്ടനേകം
പേരിപ്പോൾ പാർത്തിടുന്നു പരവശതരരായ്
പാരമാപ്പാരിടത്തിൽ,
കാരുണ്യം പൂണ്ടുകൊണ്ടാക്കഠിനതരഗദൌ-
ഘങ്ങളേ മംഗളാത്മൻ
തീരെത്തീർത്തൻജനത്തെത്തെള്ളിവൊടു പരിപാ-
ലിക്കണം സൽഗുണാബ്ധേ!

യോഗി.

അവിടുത്തെ ഇഷ്ടം പോലെ ഒക്കെ ചെയ്യാം.

സിംഹനാദൻ.

എന്നാൽ, പുറപ്പെടുകയല്ലേ?

യോഗി.

അങ്ങനെ തന്നെ.

[എല്ലാവരും പോയി



## ആറാം അങ്കം

### പൂർവ്വാംശം.



അനന്തരം മരുൽസ്യദൻ പ്രവേശിക്കുന്നു.

മരുൽസ്യദൻ

ഈ രാജാക്കന്മാരുടെ ഭൃത്യപ്രവൃത്തിപോലെ ഇത്ര കഷ്ടപ്പാടുള്ള തൊഴില്ല മറെറാന്നുമില്ല. ഒരു സമയമെങ്കിലും ഒരു സ്വൈരമുണ്ടോ. വിളിക്കുന്ന ദിക്കിലൊക്കെ എത്തണം. പറയുന്ന പ്രവൃത്തിയൊക്കെച്ചെയ്യണം. ഇങ്ങനെയൊക്കെ കഷ്ടപ്പെട്ടാലും ഒരു സമയം ഇച്ഛ തെററിയെങ്കിൽ അന്നു കോട്ടസ്സു പുറത്താക്കുകയും ചെയ്യും. തരംപോലെ കണ്ടവരേക്കൊണ്ട് ഏഷണിയും പറഞ്ഞ് തിരുമുൻപിൽ സേവസ്സു കൂടുന്നവർ തന്നെ

ഭാഗ്യവാന്മാർ. മൂന്നു നേരവും മൂക്കു മുട്ടെ സാപ്പാട്ടും കഴിക്കാം. ഇടയ്ക്കു പാലും പലഹാരവും ഒക്കെ അതും ഉണ്ട്. ഒരു പ്രവൃത്തിയൊട്ടില്ല താനും. വല്ലതുമൊക്കെ കൂടക്കൂടെ കല്പിച്ചുകൊള്ളുകയും ചെയ്യും. നല്ല മാനവുമുണ്ട്. ഈയുള്ളവൾക്കിതൊന്നുമില്ലെന്നു തന്നെയുമല്ല കഷ്ടപ്പാടിന് ഒരു സമയമൊരിളവുമില്ല. ഇങ്ങനെ ഒക്കെ ആണെങ്കിലും ഈ തിരുമേനിയുടെ സ്വഭാവഗുണവും ആശ്രിതവാത്സല്യവും വിചാരിക്കുമ്പോൾ ഒന്നിനും ഒരു മടി തോന്നുന്നുമില്ല. [മുൻപുറത്തു നോക്കീട്ട്] ഓ! ആര്യശാരദനല്ലേ വരുന്നത്? ഇനി അദ്ദേഹത്തിനെക്കണ്ടിട്ട് ബുദ്ധിമാനിക്കാതെ പൊയ്ക്കളഞ്ഞു എന്നു വേണ്ട. അടുത്തു വരുന്നതു വരെ നില്ക്കാം. [നോക്കി നിൽക്കുന്നു.

അനന്തരം ശാരദൻ പ്രവേശിക്കുന്നു.

മത്സ്യദൻ. [അടുത്തുചെന്നിട്ട്.

സ്വാമീ! ഞാൻ വന്ദിക്കുന്നു.

ശാരദൻ.

ഹേ, മത്സ്യദനോ? രാജദൂതനായിക്കൊണ്ടു സ്വാഗതം. മത്സ്യദൻ ഹിമാലയദേശത്തിനു പോയിട്ട് എപ്പോഴാണ് തിരിച്ചു വന്നത്?

മത്സ്യദൻ.

ഇതാ ഇപ്പോൾ തന്നെ. അരനാഴികയായിരിക്കും.

ശാരദൻ.

ആ യോഗീശ്വരനെ കൂടി അയച്ചുവോ?

മത്സ്യദൻ.

ഉവ്വ്. അവിടത്തെ മഹാരാജാവും ദേവീസമേതനായി കൂടെ എഴുന്നള്ളീട്ടുണ്ട്.

ശാരദൻ.

ഉണ്ടോ? എന്നാൽ കാര്യമൊക്കെ തെററി.

മത്സ്യദൻ.

അതെന്താണ്?

ശാരദൻ.

അവർ തത്രഭവതി കൌമുദിയുടെ കാര്യം ചോദിച്ചെങ്കിൽ നമ്മുടെ മഹാരാജാവെന്തു പറയുന്നു?

മത്സ്യദൻ.

അതു ശരി തന്നെ. അവർ ചോദിക്കാതെ ഇരിക്കുമെന്നും

തോന്നുന്നില്ല. എന്നോടു തന്നെ രണ്ടു പേരും മാറി മാറി രണ്ടു മൂന്നു പ്രാവശ്യം "കൌമുദിക്കു സുഖമല്ലേ സുഖമല്ലേ" എന്നു ചോദിക്കയുണ്ടായി.

ശാരദൻ.

അവർ ചോദിക്കാതെ ഇരിക്കുമോ? അവരുടെ പ്രിയപുത്രിയല്ലേ? അട്ടെ, മത്സ്യദൻ എന്നിട്ടു് എന്തു പറഞ്ഞു?

മത്സ്യദൻ.

"സുഖമായിരിക്കും. അന്തഃപുരത്തിങ്കലേ വൎത്തമാനം പുറത്തു നിൽക്കുന്ന അടിയങ്ങൾക്കു നിശ്ചയമുണ്ടോ?" എന്നു പറഞ്ഞു. അല്ലാതെ എന്തു പറയുന്നു?

ശാരദൻ.

അതേതെങ്കിലും നന്നായി. എങ്ങുമെങ്ങും തൊടാതെ കഴിഞ്ഞല്ലോ. എങ്കിലും ഇനി ഇപ്പോൾ കാൎയ്യമൊക്കെ വെളിപ്പെട്ടു പോകുമെന്നാണു് തോന്നുന്നതു്.

മത്സ്യദൻ.

അതു ശരിയാണു്. അല്ലാതെ നിവൃത്തിയൊന്നുമുണ്ടെന്നു തോന്നുന്നില്ല. ഇതുവരെ അറിയാതെ ഇരുന്നതു തന്നെ ഭാഗ്യമാണു്. ഏതെങ്കിലും അവിടുന്നു വേഗം അങ്ങോട്ടു ചെന്നേച്ചാൽ കൊള്ളാം. എന്നാൽ ഒക്കെക്കും ഭേദമുണ്ടു്.

ശാരദൻ.

ഇതാ ഞാൻ അങ്ങോട്ടു തന്നെയാണു്. മത്സ്യദൻ എങ്ങോട്ടായിട്ടാണു് പുറപ്പെട്ടിരിക്കുന്നതു്?

മത്സ്യദൻ.

മന്ത്രിയെ വിളിച്ചുകൊണ്ടു ചെല്ലുവാൻ കല്പിച്ചിട്ടു് അദ്ദേഹത്തിന്റെ അടുക്കലേക്കു് പോവുകയാണു്.

ശാരദൻ.

മന്ത്രിയുടെ ഈ രോഗം ഭേദമാകുവാൻ ആ യോഗി വിചാരിച്ചാലും കഴിയുമെന്നു് എനിക്കു തോന്നുന്നില്ല.

മത്സ്യദൻ.

അവിടുന്നു് അങ്ങനെ സംശയിക്കേണ്ട. അദ്ദേഹം വിചാരിച്ചാൽ ഇതെന്നല്ല ഇതിലധികമായിട്ടുള്ളതും ഭേദമാകുവാൻ കഴിയും. അദ്ദേഹത്തിന്റെ കയ്യിൽ ഒരു മയിൽപ്പീലികെട്ടുണ്ടു്. അതുകൊണ്ടുഴിഞ്ഞാൽ ഭേദമാകാത്ത രോഗം ഒന്നുമില്ല.

ശാരദൻ.

ആ ബ്രാഹ്മണരും ഇങ്ങനെ ഒക്കെത്തന്നെയാണ് പറഞ്ഞത്. ഏതെങ്കിലും നമുക്കിപ്പോൾ കാണാമല്ലോ.

മൽസ്യദൻ.

ഏതു ബ്രാഹ്മണരു പറഞ്ഞു? അതെനിക്കു മനസ്സിലായില്ല.

ശാരദൻ.

ഹിന്താലദേശത്തുനിന്നു പാന്ഥന്മാരായ ചില ബ്രാഹ്മണർ ഇവിടെ വന്നിരുന്നു. അവർ പറഞ്ഞാണല്ലോ ഇങ്ങനെ ഒരു യോഗീശ്വരൻ അവിടെ ഉണ്ടെന്നു തന്നെ ഇവിടെ അറിഞ്ഞത്.

മൽസ്യദൻ.

അതയോ? അതു ഞാൻ അറിഞ്ഞിരുന്നില്ല. എന്നാൽ ഞാൻ അങ്ങോട്ടു ചെല്ലട്ടെ.

ശാരദൻ.

അങ്ങനെ തന്നെ ഞാനും പോകുന്നു. അവരൊക്കെ വന്നിട്ട് എവിടെ ഇരിക്കുന്നു?

മൽസ്യദൻ.

എല്ലാവരും സഭാമണ്ഡപത്തിൽ ഉണ്ട്. തിരുമേനി അവരെ ഒക്കെ യഥായോഗ്യം പൂജിച്ചിരുത്തി കുശലപ്രശ്നവും ചെയ്തുകൊണ്ടിരിക്കയാണ്.

ശാരദൻ.

എന്നാലാകട്ടെ. [രണ്ടുപേരും പോയി.

---

ആറാം അങ്കം.

---

അനന്തരം ചന്ദ്രകേതുവും ശാരദനും സിംഹനാദനും
മദനലക്ഷ്മിയും യോഗീശ്വരനും
പ്രവേശിക്കുന്നു.

മദനലക്ഷ്മി. [സിംഹനാദനോടായിട്ട്.

എന്നാൽ ഇനി നമുക്ക് അകത്തു പോയി കൌമുദിയെക്കൂടി ഒന്നു കാണുകയല്ലേ?

സിംഹനാദൻ.

ഓഹോ പോകാം.

ചന്ദ്രകേതു. [വിചാരം.

അയ്യോ! ഈശ്വരാ! കാൎയ്യമിപ്പോൾ തെറ്റുമല്ലോ. എന്താണിവിടെ വേണ്ടത്.

യോഗി. [വിചാരം

മഹാരാജാവിന്റെ മനസ്സിൽ പരിഭ്രമം നന്നെയുണ്ടെന്നാണ് തോന്നുന്നത്. ആട്ടെ, ഇപ്പോൾ ഞാൻ തന്നെ ഒരു സമാധാനം ഉണ്ടാക്കിക്കൊടുക്കാം. [പ്രകാശം] അന്തഃപുരത്തിങ്കലേക്കു പോകുന്നതിനു പരിഭ്രമമായിക്കഴിഞ്ഞോ? തത്രഭവതി കൌമുദിയെ എനിക്കും ഒന്നു കണ്ടാൽ കൊള്ളാമെന്നുണ്ട്. മഹാരാജാവു കൂടിപ്പോരികയും വേണം. എന്നാൽ, ഇപ്പോൾ ഇതാ മന്ത്രി വന്നു തുടങ്ങി. ഉടനേ നമ്മൾ അകത്തേക്കു പോകുന്നതു യുക്തമാണോ? അതുകൊണ്ട് ഇതിന്നൊരു സമാധാനമുണ്ടായിട്ട് നമുക്കെല്ലാവൎക്കും ഒരുമിച്ചു പോയി തത്രഭവതിയെ കാണാം. അതല്ലേ നല്ലത്?

സിംഹനാദൻ.

ശരി. അതു മതി. അല്ലെങ്കിൽ ലൌകികത്തിന്നും കുറച്ചു പോര. മന്ത്രിക്കും വല്ലാതെ മനസ്താപമുണ്ടായേക്കും.

മദനലക്ഷ്മി.

എന്നാൽ നിങ്ങളുടെ ഒക്കെ ഇഷ്ടം പോലെ ആകട്ടെ. എനിക്കു സിദ്ധാന്തമൊന്നുമില്ല. അവളെ കാണ്മാനുള്ള പരിഭ്രമംകൊണ്ടു പറഞ്ഞുപോയി എന്നേയുള്ളു.

ചന്ദ്രകേതു. [നോക്കീട്ട്.

ഓ, മന്ത്രി അടുത്തു വന്നു കഴിഞ്ഞു കഷ്ടം, ഇയാൾ ഇങ്ങനെ ആയിത്തീൎന്നല്ലോ.

1. ദണ്ഡം പിടിച്ചിന്നു വലഞ്ഞു കയ്യിൽ
ദണ്ഡും പിടിച്ചിന്നിയിതാ വരുന്നു,
ദണ്ഡം ഭവിക്കാതെ മദീയ ഭൂമി-
ഖണ്ഡം ഭരിച്ചോരു മഹാഗഭീരൻ.

അനന്തരം ഇടത്തുകൈകൊണ്ടു മരുൽസ്യദന്റെ ചുമലിൽ പിടിച്ചും വലത്തുകൈകൊണ്ടു വടി ഊന്നിയും ദേഹം ആസകലം കൂടിപ്പതച്ചും ക്ഷീണഭാവത്തോടു കൂടി മന്ത്രി പ്രവേശിക്കുന്നു.

യോഗി. [വിചാരം,

ഈശ്വരൻ അല്പനല്ല. എല്ലാവരെയും യഥാക്രമം വിചാരിക്കുന്നുണ്ട്. ഈ മനുഷ്യനും ഈ സ്ഥിതിയിലായല്ലോ,

മന്ത്രി. [അടുത്തു ചെന്നിട്ട്.

മാന്യന്മാരായ ഭവാന്മാരെ അടിയൻ വന്ദിക്കുന്നു.

സിംഹനാദൻ.

അപചാരോപചാരങ്ങളെ എല്ലാം വേണ്ടുംവണ്ണം ഞങ്ങൾ സ്വീകരിച്ചിരിക്കുന്നു. ഇങ്ങനെ നിന്നു വിഷമിക്കണമെന്നില്ല. അവിടെത്തന്നെ ഇരിക്കാം.

മന്ത്രി.

ഇപ്പോൾ ഈ അനുവാദം അടിയന് ഒരനുഗ്രഹം തന്നെയാണ്. [ഇരിക്കുന്നു.

സിംഹനാദൻ. [യോഗിയോടായിട്ട്.

എന്നാൽ, ഇനി കൃപയുണ്ടായി കഴിയുന്നതും വേഗത്തിൽ ഈ മന്ത്രിയുടെ കാര്യം തീർച്ചയാക്കണം. ഇയാൾ വളരെ പരവശനായിരിക്കുന്നു.

൭. പൃഥുലതരമതാകും ദേഹമേററം ക്ഷയിച്ചാ-
പ്രഥമയതിലുദിക്കും ചന്ദ്രമസ്സെന്നപോലേ,
പ്രഥിതതരഗുണത്താൽ പൂജ്യരാം മന്ത്രിമാരിൽ
പ്രഥമനപി നിതാന്തം ക്ഷീണനായ് തീൎന്നു കഷ്ടം.

യോഗി.

ഇതൊക്കെ അവനവൻ മനഃപൂൎവ്വമായി ചെയ്യുന്ന പാപത്തിൻെറ ഫലമാണ്. അത് അനുഭവിക്കാതെ കഴിയുമോ?

സിംഹനാദൻ.

അതു ശരിയാണ കല്പിച്ചത്. "ജന്മാന്തരകൃതം പാപം വ്യാധിരൂപേണ ജായതേ" എന്നുണ്ടല്ലൊ.

യോഗി.

എന്നല്ല. "അത്യുൽക്കടൈഃ പുണ്യപാപൈരിഹൈവ ഫലമശ്നുതേ" എന്നുള്ളതുകൊണ്ട് ഇതൊക്കെ ഇജ്ജന്മത്തിൽ തന്നെ ചെയ്ത പാപത്തിൻെറ ഫലമായിരിക്കണം.

സിംഹനാദൻ.

അങ്ങനെയും വരാം. എങ്കിലും ഇവിടെ വിചാരിച്ചാൽ എല്ലാത്തിനും നിവൃത്തിയുണ്ടല്ലൊ.

യോഗി.

ഈശ്വരകാരുണ്യംകൊണ്ട് നിവൃത്തി വല്ലതും ഉണ്ടാകുമായിരിക്കാം. എങ്കിലും ഇതിനെക്കുറിച്ച് നാം മനസ്സാപപ്പെട്ട-

 തുകൊണ്ട് പ്രയോജനമൊന്നുമില്ലെന്നാണ് ഞാൻ പറഞ്ഞതിന്റെ താല്പൎയ്യം.

സിംഹനാദൻ.

അതു ശരിയാണ്. ഓരോരുത്തരുടെ പ്രവൃത്തികൾ തക്കതായ പ്രതിഫലം ഈശ്വരൻ കൊടുക്കുന്നതിനെക്കുറിച്ച് അന്യന്മാർ മനസ്സാപപ്പെട്ടതുകൊണ്ട് എന്തു പ്രയോജനമാണുള്ളത്? എങ്കിലും ഇയ്യാളുടെ പരവശത കണ്ടിട്ടു പറഞ്ഞുപോയതാണ്.

* യോഗി.

അതിനു വിരോധമൊന്നുമില്ല. ഇപ്പോൾ സൌഖ്യമാകണമെങ്കിൽ ഒരു കാൎയ്യംകൂടി വേണ്ടിയിരിക്കുന്നു. പറയാനുള്ളതൊക്കെപ്പറയട്ടെ.

ചന്ദ്രകേതു.

ഇനി ഇവിടെ വിശേഷിച്ച് എന്താണ് പറയാനുള്ളത്?

സിംഹനാദൻ.

അതു കുറച്ചുണ്ട്. ഇദ്ദേഹത്തിന്റെ ചികിത്സ ഫലിക്കണമെങ്കിൽ രോഗിക്ക് ഓൎമ്മയായതു മുതൽ ചെയ്തിട്ടുള്ള പാപകൎമ്മങ്ങളെയെല്ലാം ഏററുപറയണം. അങ്ങനെ ഒരു നിയമമുണ്ട്.

ചന്ദ്രകേതു. [മന്ത്രിയെ നോക്കീട്ട്

കേട്ടില്ലേ? അങ്ങനെ വല്ലതുമുണ്ടെങ്കിൽ പറഞ്ഞേക്കു. എന്തിനു താമസിക്കുന്നു.

മന്ത്രി.

അടിയൻ മനസ്സറിഞ്ഞ് യാതൊരു പാപവും ചെയ്തിട്ടില്ല. പിന്നെ എന്തു പറയുന്നു?

യോഗി.

എന്നാൽ, ഇങ്ങനെ വരാനിടയില്ലല്ലൊ.

ശാരദൻ.

ഇതു ഗ്രഹപ്പിഴകൊണ്ടു വന്നതായിരിക്കാം. അങ്ങനെയും വരാമല്ലൊ.

മന്ത്രി.

ഇത് അടിയൻ മുജ്ജന്മം ചെയ്ത പാപത്തിന്റെ ശക്തിയാലായിരിക്കാം. അല്ലാതെ ഈ ജന്മം ഒന്നും ചെയ്തതായി അടിയന് ഓൎമ്മയില്ല.

യോഗി.

അതൊന്നുമല്ല. ഈ ജന്മത്തിൽ തന്നെ അതികഠിനമായ പാ

പം ചെയ്തിട്ടുണ്ട്. അതു നല്ലപോലെ മനസ്സിൽ ഓൎമ്മയുമുണ്ട്. ഇതെല്ലാം ആരും പറയാതെ തന്നെ എനിക്കറിയാം. എങ്കിലും അതു പോരല്ലൊ. ജനസമ്മതത്തിന് അവനവൻ തന്നെ ഏറ്റു പറകയല്ലേ വേണ്ടത്?

മന്ത്രി. [വിചാരം.

ഈ യോഗീശ്വരൻ സാമാന്യനല്ല. ഇദ്ദേഹം എന്നെക്കൊണ്ടു പറയിക്കാനുത്സാഹിക്കുന്നതും മറ്റൊന്നുമാണെന്നു തോന്നുന്നില്ല. അയ്യോ! ഈശ്വരാ! ഇതു ഞാനെങ്ങനെ പറയുന്നു.

ചന്ദ്രകേതു.

എന്താണാലോചിക്കുന്നത്? ഒന്നുമില്ലെങ്കിൽ അവിടുന്ന് ഇങ്ങനെ കല്പിക്കുമോ? എന്തെങ്കിലും ഉള്ളതിനെ പറഞ്ഞേക്കൂ. നമുക്ക് ഏതു വിധവും സുഖപ്പെടാനുള്ള മാൎഗ്ഗമല്ലെ നോക്കേണ്ടത്?

യോഗി.

ഇനി വേണമെങ്കിൽ ആലോചനയെന്താണെന്നും ഞാൻ പറഞ്ഞേക്കാം. മറ്റൊന്നുമല്ല. കാൎയ്യം പുറത്താകുമ്പോൾ മഹാരാജാവിനും മറ്റും വിരോധമായിത്തീരുമല്ലൊ എന്നുള്ള ഭയം തന്നെയാണ് മുഖ്യമായിട്ടുള്ളത്. പിന്നെ കുറച്ചു ലജ്ജയും ഇല്ലെന്നില്ല.

ചന്ദ്രകേതു.

എന്നെ ഭയപ്പെട്ടു പറയാതെ ഇരിക്കയാണെങ്കിൽ ഇതാ ഞാൻ ശപഥം ചെയ്യുന്നു.

3. എന്നോടെന്നല്ലയെൻ വംശജരോടുമധികം
കെല്ലെഴും മൽപ്രജൌഘം.
തന്നോടും തെറ്റിതേതാനറിവൊടുമറിവി-
ല്ലാതെയും ചെയ്തിരുന്നാൽ,
ഒന്നോടെ ഞാൻ ക്ഷമിച്ചിന്നതിനഖിലമഹോ
മാപ്പിതാ സപ്രമോദം
തന്നീടുന്നേൻ സമസ്തം മമ സചിവ! ഭവാൻ
ചൊൽകെടോ വൈകിടാതേ

സിംഹനാദൻ.

ഇനിയെന്താണ് സംശയിക്കാനുള്ളത്? വേഗം പറയൂ. നേരം വെറുതെ കളഞ്ഞിട്ടു കാൎയ്യമില്ല.

മന്ത്രി. [വിചാരം.

ഇനി ഇവിടെ പറയാതെ ഇരുന്നതുകൊണ്ടു പ്രയോജന-

മൊന്നുമില്ല. ഒടുക്കം ഈ യോഗിതന്നേ കാൎയ്യമെല്ലാം വിളിച്ചു പറയും. അവമാനം വരാനുള്ളതൊക്കെ വരികയും ചെയ്യും. ദീനമൊട്ടു ഭേദമാവുകയുമില്ല. ഇതിൽ ഭേദം ഏററുപറഞ്ഞു ദേഹസുഖമെങ്കിലും ഉണ്ടായാൽ ഇവിടെ അല്ലെങ്കിൽ അന്യരാജ്യങ്ങളിലെങ്കിലും പോയി കാലക്ഷേപം ചെയ്യാമല്ലൊ. എങ്കിലും പറയാതെ കഴിക്കാമോ എന്ന് ഒന്നുകൂടി പരീക്ഷിച്ചു നോക്കണം. [പ്രകാശം] അല്ലയോ മഹായോഗിൻ! അടിയന്റെ അറിവില്ലായ്മകൊണ്ടോ അത്യാഗ്രഹം നിമിത്തമോ ചിലതൊക്കെ ചെയ്തുപോയിട്ടുള്ളതായി ഇപ്പോൾ അടിയൻ ഓൎക്കുന്നുണ്ട്. എങ്കിലും ഈ മഹാജനങ്ങൾ എല്ലാവരും കേൾക്കെ അടിയൻ എങ്ങനെ പറയും?

4. അവമാനമോൎക്കിലതുപോലെ ദുസ്സഹം
ഭുവി മാനുഷൎക്കു പരമൊന്നുമില്ലഹോ,
അവശതാമോൎക്കിലതിലേററമുണ്ടു മേ-
യിവയൊക്കെയോൎത്തു കൃപ ചെയ്യണം ഭവാൻ-

അവിടെയ്ക്കു് എല്ലാം അറികയും ചെയ്യാമല്ലൊ.

യോഗി.

ഞാൻ അറിഞ്ഞതുകൊണ്ടു മതിയായില്ലല്ലൊ. ഇങ്ങനെ വേണമെന്നുള്ളതിന്റെ ഉദ്ദേശ്യം തന്നെ എന്താണെന്നു വേണമെങ്കിൽ പറയാം.

5. ഓരോ പാപങ്ങൾ ചെയ്താലതിനുടെ ഫലമീ-
മട്ടിലായിട്ടൊടുക്കം
തീരും തങ്ങൾക്കുമെന്നുള്ളതു നിഖിലജന-
ങ്ങൾക്കുമങ്ങുൾക്കുരുന്നിൽ;
പാരം ബോധം വരാനും പുനരിതിനിടയായ്-
വന്നതോൎത്തു വീണ്ടും
പാരാതിയാതുരനും പരമുടനനുതാ-
പത്തിനും മാത്രമത്രേ.

ഏതൊരു തെററിന്നും പശ്ചാത്താപത്തിൽ വലിയതായ പ്രായശ്ചിത്തമില്ലല്ലൊ. അനുതപിക്കുന്നവരോട് ഈശ്വരൻ ക്ഷമിക്കും. അപ്പോൾ പാപശാന്തിയുണ്ടാകുന്നതിനാലാണ് നമ്മുടെ ചികിത്സ ഫലിക്കുന്നത്. അല്ലാതെ എന്റെ ഒരു മാഹാത്മ്യംകൊണ്ടോ പ്രഭാവംകൊണ്ടോ ആണെന്ന് ആരും ഭ്രമിക്കേണ്ട. അതുകൊണ്ടു താൻ ചെയ്തിട്ടുള്ളതിൽ കഠിനമായി

ട്ടുള്ള ഒരു പാപമെങ്കിലും ഏറ്റു പറയാതെ ഞാൻ വിചാരിച്ചാൽ നിവൃത്തിയില്ല.

മന്ത്രി.

ഇതു വളരെ വ്യസനമാണ് എങ്കിലും നിവൃത്തിയില്ലാത്തപക്ഷം പറയാം.

6. ധന്യത്വം ചേർന്നൊരിക്ഷ്മാധരനതികുതുകം
പൂണ്ടഹോ പണ്ടൊരിക്കൽ
സൈന്യത്തോടൊത്തു ശത്രുവ്രജനിധനമതി-
ന്നായുടൻ പോയിരുന്നു,
തന്നത്താൻ ഞാൻ ഭരിച്ചീക്ഷിതിതലമഖിലം
ചേലൊടക്കാലമോരോ
മന്നത്തം ചെയ്തതോർത്താൽ ശിവ ശിവ ചിതമ-
ല്ലോതുവാനേതുമിപ്പോൾ.

ചന്ദ്രകേതു.

എന്തെങ്കിലും പറഞ്ഞോളൂ. എനിക്കു വിരോധമുണ്ടാകുമെന്ന് ആശേഷം ഭയപ്പെടേണ്ട. എങ്ങനെയെങ്കിലും തനിക്കു ദീനം ഭേദമാകണമെന്നേ എനിക്കു വിചാരമുള്ളൂ.

മന്ത്രി.

7. ആകാലത്തബലാജനൌഘമണിയാം
ശ്രീകൌമുദീദേവിയിൽ
ദുഷ്കാലത്തിനെനിക്കു മോഹമുളവാ-
യത്യന്തമുൾത്താരതിൽ,

യോഗി.

ശരി. എന്നാൽ, നാശത്തിന്നു വേറെ കാരണമൊന്നും വേണമെന്നില്ല.

൮. സ്ത്രീമൂലവും ധനനിമിത്തവുമായ് ജനങ്ങൾ-
ക്കാമൂലനാശമൊരുപോലെ ഭവിച്ചിടുന്നു,
കാമം മുഴുത്തു വരികിൽ കളിയല്ലനർത്ഥം
ധീമാനുമേറെയുളവാമതിനില്ല വാദം.

ആട്ടെ, പിന്നെ.

മന്ത്രി.

തൽക്കാലാശ്രു പിടിച്ചുടൻ പലതരം
പ്രാർത്ഥിച്ചിതെന്നാകിലും
തൽക്കാലം തരമായിടാഞ്ഞു വളരെ
ഖേദിച്ചു രോദിച്ചു ഞാൻ.

9. എന്തൊക്കെച്ചെന്നു ചൊന്നാകിലുമൊരു കരുണാ-
ലേശമില്ലാശയത്തിൽ
പന്തൊക്കും കൊങ്കയാൾക്കെന്നൊടുവിലഹമറി-
ഞ്ഞിട്ടഹോ പുഷ്ടരോഷാൽ,
എന്തിക്കണ്ണാക്ഷിയെക്കൊൽവതിനൊരു വഴിയെ-
ന്നത്രഞാൻ ചിന്തതാരിൽ
ചിന്തിക്കും കാലമേറ്റം വിജയമൊടിവിടേ-
ക്കെത്തിനാൻ പാർത്ഥിവേന്ദ്രൻ.

യോഗി.

അധികം വിസ്തരിക്കണമെന്നില്ല. സംഗതിമാത്രം ചുരുക്കി പറഞ്ഞാൽ മതി. നേരം അകാലമായിരിക്കുന്നു.

മന്ത്രി.

10. ആരോമൽത്തയ്യലാളാമവനിപദയിതാ-
ശ്ലേഷഞാൻ ദോഷമോരോ-
ന്നാരോപിച്ചോതിയെന്തെങ്കിലുമതു നൃപനേ
വിശ്വസിപ്പിച്ചു പാരം,
നേരോർക്കാതാശു കല്പിച്ചരുളിയൊരനുവാ-
ദത്തിനാലത്ര ഭൃത്യ-
ന്മാരെക്കൊണ്ടന്നു പൂകിച്ചിതു വിപിനമഹോ
ശുദ്ധയാം സാദ്ധ്വിയേയും.

യോഗി.

മതി. ഇനിയൊന്നും പറയണമെന്നില്ല. നിരപരാധയായ തന്റെ സ്വാമിനിയെ ഇപ്രകാരം കാട്ടുമൃഗങ്ങൾക്ക് ഇരയാക്കി കൊല്ലിച്ചതിലധികം സ്വാമിദ്രോഹം ഇനി എന്താണ് ചെയ്യാനുള്ളത്?. ഇത് ആ പാപകർമ്മത്തിന്റെ ഫലം തന്നെയാണ്. സംശയമില്ല.

ചന്ദ്രകേതു.

അയ്യോ! മഹാപാപി! നീയെന്നെ ചതിച്ചല്ലോ.
[മൂർച്ഛിക്കുന്നു.

മദനലക്ഷ്മി. [മാറത്ത് അടിച്ചുകൊണ്ട്.

അയ്യോ! എന്റെ കൌമുദിക്കുട്ടി! [മൂർച്ഛിക്കുന്നു.

മന്ത്രി.

ഈശ്വരാ! എനിക്ക് ഇതിനൊക്കെ സംഗതി ആയല്ലോ.
[മൂർച്ഛിക്കുന്നു

ശാരദൻ. [ചന്ദ്രകേതുവിനെ താങ്ങികൊണ്ട്.

അയ്യോ! തോഴരേ! ആശ്വസിക്കണേ ആശ്വസിക്കണേ.

സിംഹനാദൻ [മദനലക്ഷ്മിയെ താങ്ങികൊണ്ട്.

അല്ലയോ! പ്രിയതമേ! ആശ്വസിക്ക ആശ്വസിക്ക. ഞാൻ ഇവരോടിതിനു പകരം ചോദിക്കാതെ ഇരിക്കയില്ല.

മത്സ്യദൻ. [മന്ത്രിയെ താങ്ങികൊണ്ട്.

അയ്യോ! എജമാനനേ! ആശ്വസിക്കണേ ആശ്വസിക്കണേ.

എല്ലാപേരും ആശ്വസിക്കുന്നു

സിംഹനാദൻ. [കോപത്തോടുകൂടി.

11. കഷ്ടം മൽപുത്രിയെക്കൊന്നൊരു കൊടിയമഹാ-
പാപനാം ഭൂപനേയും
ദുഷ്ടൻ മന്ത്രീന്ദ്രനേയും ദ്രുതതരമധുനാ
കൊന്നിടാതൊന്നുകൊണ്ടും,
ഒട്ടും മേ രോഷവഹ്നിക്കൊരു ശമനമുദി-
ക്കുന്നതല്ലിന്നു പാർത്താൽ
ശിഷ്ടന്മാർക്കാക്കു ചേരും ശിവ ശിവ ചതിയൊ-
ലിവിധം സ്ത്രീവധം ഹാ.

അതുകൊണ്ടിപ്പോൾ,

12. കഷ്ടമെന്റെ സുതയേ ത്യജിച്ചോരീ
ദുഷ്ടരേസ്സപദി വെട്ടി വെട്ടി ഞാൻ
പുഷ്ടരോഷമുടനൊട്ടടക്കിടാം
ധൃഷ്ടതയ്ക്കു കുറവൊട്ടുമില്ല മേ.

[വാളെടുത്തുംകൊണ്ട് എണീക്കുന്നു.

ശാരദൻ. [പരിഭ്രമത്തോടും ഭയത്തോടും കൂടി.

അയ്യോ! അയ്യോ! ഓടിവരണേ! ഓടിവരണേ! ഇതാ എന്റെ തോഴരേ വെട്ടികൊല്ലാൻ ഭാവിക്കുന്നേ.

യോഗി. [പരിഭ്രമത്തോടുകൂടി എണീററു സിംഹനാദനെ തടുത്തുകൊണ്ട്.

ഹേ! ഇതെന്തു സാഹസമാണ്? അവടേക്കും ഇത്ര അവിവേകം ഉണ്ടെന്നു ഞാൻ വിചാരിച്ചിരുന്നില്ല. അവിടെ അടങ്ങി ഇരിക്കണം. [പിടിച്ചിരുത്തുന്നു.

ചന്ദ്രകേതു.

ഹേ! അവിടുന്നെന്തിനാണ് തടുത്തത്? മഹാപാപിയായ ഇസ്സുജ്ജവനെ കൊന്നെങ്കിൽ എത്ര നന്നായിരുന്നു.

13. രാജീവചാരുമുഖിമാർമുടിരത്നമായോ-
രാജീവനാഥയുടെ നാശമതോർത്തു ചിത്തേ,
ആജീവനാന്തമതിദുസ്സഹദുഃഖവും പൂ-
ണ്ടീജീവനോടു മരുവുന്നതുമെന്തിനയ്യോ:

പിന്നെ ഈ ദുഷ്ടമന്ത്രിയെ അവിടുന്നു നിഗ്രഹിച്ചില്ലെങ്കിലും ഞാൻ അടങ്ങിപ്പാർക്കുമോ? [കോപത്തോടുകൂടി.

14 യോഷാവൃന്ദമശേഷവും മുടിയതിൽ
ചേർത്തങ്ങു ചാർത്തീടുമ-
ബ്ഭൂഷാരത്നമതായ മൽപ്രണയിനി-
ക്കാഹന്ത മോഹാന്ധനായ്,
ദോഷാരോപണമാശു ചെയ്തോരിവനെ-
ക്കൊന്നില്ലിപ്പോളെന്നിൽ പെട്ടും
രോഷാഗ്നിക്കിരയാക്കീടാതെ വെറുതേ
പെട്ടെന്നു വിട്ടീടുമോ?

ആരവിടെ! വാളു കൊണ്ടുവരട്ടെ.

യോഗി.

കഷ്ടം, കഷ്ടം! ഇതെന്തു കഥയാണ്? സത്യലംഘനം ചെയ്യുന്നതിനും ഭയമില്ലെന്നായോ? വീണ്ടുവിചാരമില്ലാതെയുള്ള സാഹസപ്രവൃത്തി തന്നെയാണ് ഈ നാശങ്ങൾക്കൊക്കെ കാരണം. അനുഭവം വന്നിട്ടും ഓർമ്മയില്ലാതെ ആയിപ്പോകുന്നല്ലോ. അത്ഭുതം തന്നെ.

15 ആപത്തുകൾക്കു വലുതായൊരു മൂലമോർത്താൽ
കോപത്തിനൊത്തു പറവാൻ പുനരൊന്നുമില്ല
പാപത്തിലും ഭയമശേഷമഹോ വെടിഞ്ഞാൽ ,
ഭൂപത്വവും ശ്വപചകത്വവുമെന്തു ഭേദം.

സിംഹനാദൻ

ശരിയാണ് കല്പിച്ചത്. ഞാൻ പ്രവർത്തിക്കാൻ ഭാവിച്ച അവിവേകത്തെക്കുറിച്ചു വിചാരിച്ചിട്ട് എനിക്കുതന്നെ ഇപ്പോൾ ലജ്ജയാകുന്നു.

യോഗി.

എന്നാൽ സഹിക്കവയ്യാതെകണ്ട് ഉണ്ടാകുന്ന വ്യസനത്തി-

ങ്കൽ സാധാരണജനങ്ങൾക്ക് ഇങ്ങനെ ഒക്കെ അവിവേകം തോന്നിപ്പോകുന്നതു സഹജമാണ്. എങ്കിലും, രാജാക്കന്മാർക്ക് സഹനശക്തിയില്ലാതെ പോകുന്നതു കഷ്ടമാണല്ലോ എന്നു വിചാരിച്ചു പറഞ്ഞു എന്നേയുള്ളൂ. അതികഠിനമായ വ്യസനത്തിങ്കൽ വല്ലതുമൊക്കെ പറകയോ പ്രവർത്തിക്കയോ ചെയ്താൽ വളരെ ഭേദമുണ്ട്.

16. വിട്ടുവാ പറയുന്നവർ ചിത്തേ
പെട്ടമാ ഖേദമതിന്നു ഭേദമുണ്ടാം,
കൊട്ടതാമതടകി വയ്ക്കുവർക്കോ
പുടപാകോപമമുൾത്തടം ദഹിക്കും.

എങ്കിലും സാഹസം പ്രവർത്തിക്കയെന്നുള്ളത് ആർക്കും ഒരിക്കലും വിഹിതമായിട്ടുള്ളതല്ല താനും.

മദനലക്ഷ്മി.

അതിക്രമം പ്രവർത്തിക്കുന്നവരെ യഥാക്രമം ശിക്ഷിക്കുന്നതു രാജാക്കന്മാരുടെ ധർമ്മമാണ്. അതൊരിക്കലും ഒരു സാഹസമെന്നു വരുന്നതുമല്ല. ചന്ദ്രകേതുമഹാരാജാവിനു വിചാരബുദ്ധി പോരാഞ്ഞുകൊണ്ടോ ലോകാപവാദത്തിലുള്ള ഭയത്തിന്റെ ആധിക്യം നിമിത്തമോ പരമാർത്ഥമറിയാതെ അങ്ങനെ ചെയ്തുപോയി എന്നിരിക്കട്ടെ. ഈ സ്വാമിദ്രോഹിയായ ദുഷ്ടമന്ത്രി മനഃപൂർവ്വമായി ചെയ്ത ദ്രോഹത്തിന് ഇവനോടു തക്കതുപോലെ ചോദിക്കാതെ ക്ഷമിക്കാൻ ഒരുനാളും പാടില്ല.

ശാരദൻ.

നല്ല ന്യായമാണ് അവിടുന്നു പറഞ്ഞത്. ഈ മന്ത്രിയെ ഒരിക്കലും വെറുതെ വിട്ടയയ്ക്കാൻ പാടില്ല.

സിംഹനാദൻ.

അല്ലയോ പ്രിയതമേ! ഭവതിയെന്താണ് ഇങ്ങനെ കഥയില്ലാത്തവരെപ്പോലെ പറയുന്നത്. ഈ മന്ത്രിയെ നമുക്കിപ്പോൾ എന്തുവേണമെങ്കിലും ചെയ്യാൻ കഴിയും. അതുകൊണ്ടെന്തു സാദ്ധ്യമാണ്? ഇതെല്ലാം ഈശ്വരേച്ഛയാണെന്നു വിചാരിച്ചു ധൈര്യപ്പെടുകയല്ലാതെ എന്തുചെയ്യാം.

മദനലക്ഷ്മി.

ഈ കാര്യത്തിൽ അവിടുന്ന് ഇങ്ങനെയൊക്കെ പറഞ്ഞതുകൊണ്ട് എനിക്കൊരു സമാധാനവുമുണ്ടാകുന്നതല്ല. വിചാരിച്ചു നോക്കണം. ഇവൻ എന്തു കഠിനമാണ് പ്രവർത്തിച്ചത്. ഒരു ദോഷവുമില്ലാത്ത നിരപരാധയായ ആ ഓമനക്കുട്ടിയെ കൊ-

ട്ടങ്കാട്ടിൽ കൊണ്ടു പോയി — അയ്യോ! എനിക്കു സഹിക്കുന്നില്ല. ഈശ്വരാ! വിചാരിച്ചിട്ടു നെഞ്ചു പൊടിയുന്നു. [കരയുന്നു.

ശാരദൻ.

ഇതു് ആരും കേട്ടാൽ സഹിക്കുന്നതല്ല. പിന്നെപ്പെററു വളർത്തിയ അമ്മയായാൽ പറയാനുണ്ടോ? വിശേഷിച്ചും രണ്ടു മൂന്നു മാസം ഗർഭവും കൂടി ആയ കാലത്തു് തന്റെ പ്രിയപുത്രിയെക്കൊണ്ടു പോയി കൊട്ടങ്കാട്ടിൽ കരടിയുടെ വായിൽ തള്ളിക്കളഞ്ഞു എന്നു കേട്ടാൽ എങ്ങനെ സഹിക്കും?

മദനലക്ഷ്മി.

അയ്യോ! എന്റെ ഓമനക്കുട്ടിക്കു് ഗർഭവുമുണ്ടായിരുന്നോ? അതു ഞാനറിഞ്ഞിരുന്നില്ലല്ലോ. എന്നാൽ ഈ മഹാപാപി ഇതിലധികമെന്താണു് ഒന്നു ചെയ്യാനുള്ളതു്? ആര്യപുത്രൻ ഇവിടെ വെച്ചു് ഇപ്പോൾ തന്നെ ഈ ദുഷ്ടനെ വെട്ടിക്കൊല്ലണം. അല്ലാതെ ഒരുകാലത്തും എന്റെ മനസ്സിനു് ഒരു സമാധാനവും ഉണ്ടാകുന്നതല്ല. [പിന്നെയും ഉറക്കെ കരയുന്നു.

സിംഹനാദൻ.

കഷ്ടം. ഇതെന്തു കഥയില്ലായ്മയാണു്? ഭവതി ഇങ്ങനെ ചാപല്യം തുടങ്ങരുതു്. സജ്ജനങ്ങളുടെ ധർമ്മമിതാണോ?

17. ദ്രോഹിക്കുന്നവരോടതിന്നു പകരം
ക്രോധിച്ചു ചോദിക്കുവാൻ
മോഹിക്കുന്നതു യോഗ്യമല്ല ദയിതേ!
മർത്ത്യർക്കൊരുത്തർക്കുമേ,
മോഹത്താലപകാരമിങ്ങധികമായു്
ചെയ്വോർക്കുമാവുംവിധം
സ്നേഹത്തോടുപകാരമാണതിന്നുടൻ
ചെയ്യേണ്ടതിയ്യാളുകൾ.

പകരം ഒക്കെ ഈശ്വരൻ തന്നെ ചോദിച്ചുകൊള്ളും.

യോഗി.

ഇതു നാം ഇപ്പോൾ തന്നെ കാണുന്നുമുണ്ടല്ലോ.

മന്ത്രി.

സ്വാമിദ്രോഹിയായ ഈയുള്ളവനെ മനസ്സുണ്ടായി ആരെങ്കിലും നിഗ്രഹിക്കുന്നതായിരുന്നാൽ അടിയനു് അതൊരു് അനുഗ്രഹം തന്നെയാണു്. ഈ അവമാനമൊക്കെ സഹിച്ചു് ഇനിയും ജീവിച്ചിരിക്കേണമെന്നുള്ള ആഗ്രഹം അശേഷമില്ല.

സിംഹനാദൻ.

ഛെ! അങ്ങനെ ഒന്നും വിചാരിക്കേണ്ട. ഗംഗാധരേച്ഛ-യാ ഇങ്ങനെ ഒക്കെ സംഭവിച്ചു എന്നല്ലാതെ ഇതിൽ ആരെയും കുററം പറയാനൊന്നുമില്ല. [യോഗിയോടായിട്ട്.] എന്നാൽ ഇ-നിയും ഈ മന്ത്രിയെ ഈ കഷ്ടത അനുഭവിപ്പിക്കണമെന്നു-ണ്ടോ? പശ്ചാത്താപം ഇതിലധികം വരാനുണ്ടെന്നു തോ-ന്നുന്നില്ല.

യോഗി.

ഇപ്പോൾ സുഖമാക്കിയേക്കാമല്ലോ. [പീലിക്കെട്ടെടുത്ത് മ-ന്ത്രിയുടെ നേരെപിടിച്ചുഴിഞ്ഞിട്ട്.] ഇനി ആ പുതപ്പെടുക്കാം.

[മൽസ്യദൻ. പുതപ്പെടുത്തു മാറുന്നു.

[മന്ത്രിയെ സ്വസ്ഥശരീരനായിക്കണ്ട് എല്ലാവരും അത്ഭുതപ്പെടുന്നു.

മന്ത്രി. [എണീററ് അടുത്തുചെന്നിട്ട്

അല്ലയോ മഹായോഗിൻ!

18. പാപത്തിനാൽ പരമെനിക്കുടനുത്ഭവിച്ചോ-
രാപത്തൊഴിച്ചൊരളവററ കൃപാപയോധേ!
ശ്രീപാർവ്വതീശപദഭക്തിയെഴും ഭവാൻ തൻ-
ശ്രീപാദപങ്കജമഹം പണിയുന്നു ഭക്ത്യാ. [നമസ്കരിക്കുന്നു.

യോഗി.

ഗംഗാധരൻ രക്ഷിക്കട്ടെ.

[മന്ത്രി എണീററ് യഥാസ്ഥിതം ഇരിക്കുന്നു.

അണിയറയിൽ—വൈതാളികൻ.

19. രാജീവബന്ധു ചരമാദ്രിയണഞ്ഞു പത്മ-
രാജികളല്ലമൊരു മന്ദത വന്നുദിച്ചു,
രാജേശ്വരന്റെ കരമത്ര പരക്കുമിപ്പോൾ
രാജിച്ചിടും സപദി കൌമുദിയും നിതാന്തം.

സിംഹനാദൻ.

ഓ, സായംകാലം സമീപിച്ചിരിക്കുന്നു. ഇനി നമുക്ക് സ-ന്ധ്യാവന്ദനത്തിനു പോവുകയല്ലേ?

യോഗി.

അങ്ങനെ തന്നെ. [എല്ലാവരും പോയി.



## ഏഴാം അങ്കം.

### പൂൎവ്വാംഗം.

---

അനന്തരം നന്ദികേശ്വരൻ പ്രവേശിക്കുന്നു.

നന്ദികേശ്വരൻ.

1. കേൾപ്പിൻ ഭൂതഗണങ്ങളാസകലവും
ശ്രീശങ്കരസ്വാമിതാൻ
കല്പിക്കുന്നിതു നിങ്ങളിപ്പൊളെഴകോ-
ടൊന്നിച്ചു ചേൎന്നീവരും,
കെല്പോടൊത്തു പുറപ്പെടേണമധുനാ
ശ്രീപാൎവ്വതീദേവിതാൻ
ക്ഷിപ്രം ക്ഷ്മാതലദൎശനാൎത്ഥമമിതാ-
നന്ദേന പോകുന്നു പോൽ.

അനന്തരം കുംഭോദരൻ പ്രവേശിക്കുന്നു.

കുംഭോദരൻ. [അടുത്തു ചെന്നിട്ട്.

സ്വാമീ! ഞാൻ വന്ദിക്കുന്നു. ദേവി ഇപ്പോൾ എന്തിനായിട്ടാണ് ഭൂമിയിങ്കലേക്ക് എഴുന്നള്ളുന്നത്?

നന്ദികേശ്വരൻ.

വിശേഷിച്ചൊന്നിനുമല്ല. കുമാരചന്ദ്രശേഖരനെ അവന്റെ മാതാപിതാക്കന്മാരുടെ അടുക്കൽ കൊണ്ടുപോയി ആക്കി അവരെ അനുഗ്രഹിച്ചു പോരുന്നതിനായിട്ടാണ്. നിങ്ങൾ എല്ലാവരും ആയുധപാണികളായി അകമ്പടിയായിട്ട് എഴുന്നള്ളത്തോടു കൂടി പോകണം. എന്നാണ് സ്വാമിയുടെ കല്പന.

കുംഭോദരൻ.

എഴുന്നള്ളത്തു പുറപ്പെടുന്നതിനു അധികം താമസമില്ലായിരിക്കും?

നന്ദികേശ്വരൻ.

ഇല്ല. നേരത്തെ ഉള്ള സഭ കൂടുമ്പോഴേക്കും രാജധാനിയിൽ എത്തണമെന്നാണ് കല്പിക്കുന്നതു കേട്ടത്. ഇപ്പോൾ സഭ-

കൂടാനുള്ള സമയവും ഏകദേശമായിരിക്കുന്നു. നിങ്ങളൊക്കെ ക്ഷണത്തിൽ തയ്യാറാകണം. ഞാനും ഭഗവദ്വാഹനമായ വൃഷഭേശ്വരനെ അണിയിച്ച് ഗോപുരദ്വാരത്തിങ്കൽ കൊണ്ടു പോയി നിറുത്തട്ടെ.

കംഭോദരൻ.

സ്വാമിയുടെ കല്പനപോലെ ചെയ്യാം.

(രണ്ടുപേരും പോയി.

---

## ഏഴാം അങ്കം.

ചന്ദ്രകേതുവും ശാരദനും സിംഹനാദനും
മദനലക്ഷ്മിയും യോഗിയും മന്ത്രിയും
മത്സ്യദനും പ്രവേശിക്കുന്നു.

ശാരദൻ.

ഇനി ഞാനൊരു കാര്യം പറയട്ടെ. എന്റെ ദുരാഗ്രഹമാണെന്നു വിചാരിച്ചു നിങ്ങളാരും പരിഹസിക്കരുത്. തത്രഭവതിയെ ദുഷ്ടമൃഗങ്ങളുള്ള കൊടുങ്കാട്ടിലാണ് കൊണ്ടു ചെന്നു കളഞ്ഞതെന്നു വരികിലും മരിച്ചുപോയിരിക്കുമെന്ന് എങ്ങിനെ തീർച്ചപ്പെടുത്താം? ദൈവഗത്യാ കാട്ടിൽ താമസിക്കുന്ന വല്ല താടികാരും കണ്ടെത്തി കൂട്ടിക്കൊണ്ടുപോയി രക്ഷിക്കുന്നുണ്ടെന്നും വരാമല്ലോ. അതുകൊണ്ട് അതിനെക്കുറിച്ച് ഒന്നന്വേഷിക്കേണ്ടയോ എന്നു ഞാൻ സംശയിക്കുന്നു.

സിംഹനാദൻ.

ഐ: അതൊന്നും വേണമെന്നില്ല. അതു കേവലം അസംഭാവ്യമാണ്. ശേഷമുള്ളവർക്ക് അതിനുമാത്രം ഭാഗ്യമുണ്ടെങ്കിൽ ഇങ്ങനെ ഒന്നും വരേണ്ടല്ലോ.

യോഗി.

അങ്ങനെ തീർച്ചപ്പെടുത്തേണ്ട്. ശാരദൻ പറഞ്ഞതു കേവലം നിസ്സാരമായിത്തള്ളാൻ പാടില്ല. അങ്ങനെ ഒക്കെ വന്നേക്കാം. എന്താണെന്നല്ലേ,

൭. സത്യം രക്ഷിച്ചുപോരും സതികളെയെവിടെ-
ച്ചോകിലും ശോകഹീനം
നിത്യം രക്ഷിച്ചുകൊൾവാൻ നിരുപമകരുണാ-
രാശിയാമീശനില്ലേ?,

ഞ്ഞിരുന്നാൽ മനസ്സിന്ന് ഒരുത്സാഹവും സന്തോഷവും അധിക-മുണ്ട്. അതുകൊണ്ടു ചോദിച്ചതാണ് അത്രേ ഉള്ളു.

മതൽസ്യദൻ. [മൂടുപടവും കൊണ്ടു പ്രവേശിക്കുന്നു.

സിംഹനാദൻ. [വാങ്ങി യോഗിയുടെ കയ്യിൽ കൊടുത്തിട്ട്.

ഇതു മതിയായിരിക്കുമല്ലോ.

യോഗി.

ഓഹോ ധാരാളം.

[മൂടുപടം എടുത്തു നിവർത്തി മൂടി മറിക്കുന്നു.

അണിയറയിൽ.

5. ദക്ഷാരാതിമഹേശ്വരന്റെ ദയിതാ-
സ്ഥാനത്തു മാനത്തോടും
ദക്ഷത്വേന വസിച്ചുകൊണ്ടു ദയയാ
മുപ്പാരിലെപ്പേരെയും,
ശിക്ഷാരക്ഷകൾചെയ്തു കാത്തരുളുമാ-
ശ്രീമായയാം ദേവിതാ-
നിക്ഷ്മാനാഥപുരിക്കിതാ സ്വയമെഴു-
ന്നള്ളുന്നു ഭള്ളെന്നിയേ.

[എല്ലാവരും കേട്ടു പരിഭ്രമിക്കുന്നു.

ചന്ദ്രകേതു.

ഈശ്വരാ! ഇതെന്തൊരത്ഭുതമാണ്? ആരാണിങ്ങനെ വി-ളിച്ചു പറഞ്ഞതെന്നറിഞ്ഞില്ലല്ലോ.

സിംഹനാദൻ.

ആകാശമാർഗ്ഗത്തിങ്കൽ നിന്നായതുകൊണ്ട് വിമാനചാരിക-ളിൽ ആരെങ്കിലും ആയിരിക്കണം.

അനന്തരം ഭൂതഗണങ്ങളോടു കൂടി ശ്രീപാർവ്വതി പ്രവേശിക്കുന്നു.

[എല്ലാവരും പരിഭ്രമത്തോടു കൂടി അടുത്തുചെന്നു നമസ്കരിക്കുന്നു.

ശ്രീപാർവ്വതി. [എല്ലാവരേയും അനുഗ്രഹിച്ചിട്ട്.
ചന്ദ്രകേതുവിനോടായിട്ട്.

6. ആര്യാശയനായീടും
വീര്യാംബുനിധേ! വിശിഷ്ടഗുണരാശേ!,
ഭാര്യാപുത്രസമൃദ്ധ്യാ
ഭൂര്യാമോദം ലഭിക്ക ഭവാൻ.

ചന്ദ്രകേതു. [വിചാരം.

ഈ അനുഗ്രഹം സഫലമാകുന്നതാണോ? മറിച്ചു വരാനും പാടില്ലല്ലോ. എന്തോ? ഈശ്വരൻ തന്നെ അറിയാം. [പ്രകാശം] ഇതാ ഈ പീഠത്തിങ്കൽ എഴുന്നള്ളി ഇരിക്കാമല്ലോ.

ശ്രീപാർവ്വതി.

അങ്ങനെ തന്നെ. [ഇരുന്നിട്ട്] നിങ്ങളും ഇങ്ങനെ നിന്ന് ബുദ്ധിമുട്ടണമെന്നില്ല. എല്ലാവരും ഇരിക്കാം.

സിംഹനാദൻ.

7. നിർഭരതരകൃപയോടൊ-
അമ്പ് ഭുവനത്തെയമ്പ് ഭരിച്ചിടും നാഥേ!
കെല്പിൽ തവ സവിധേ വ-
ന്നൊപ്പമിരിപ്പാനൊരുത്തരില്ലിവിടെ.

ശ്രീപാർവ്വതി.

ഹാ! അങ്ങനെ വിചാരിക്കേണ്ട. ഞാൻ വാസ്തവം പറഞ്ഞേക്കാം.

8. ഉള്ളിൽ ഭക്തി നിറച്ചു വെച്ചു പുറമേ
സൽഭക്തി കാണിക്കിലെ-
ന്നുള്ളു സാദ്ധ്യമതല്ല കാര്യമതിനാൽ
സമ്മോദമെന്മാനസേ,
തെല്ലെന്നാലുമുദിക്കയില്ല കളവു-
റ്റുള്ളോരു മർത്ത്യകരെ.
ന്നെല്ലാം ചൊല്ലിലുമായതൊക്കയുമെനി-
ക്കുൾത്താരിൽ മുത്താസ്പദം.

എന്നു മാത്രവുമല്ല,

9. അത്യന്തമെന്നിലുരുഭക്തിയെഴും ജനാനാം
സത്യം സമീപസ്ഥശിയായി വസിക്കുമേ ഞാൻ,
ഉൾത്താരിലല്പമൊരു നിന്ദ ഭവിക്കിലെന്റെ
ഭർത്താവിനും പരമഹം വിപരീതയാകും.

അതുകൊണ്ട് എന്നെക്കുറിച്ചു ഭക്തിയും വിശ്വാസവും ഉള്ളവരൊക്കെ ഇവിടെ ഇരിക്കുന്നതു തന്നെയാണ് എനിക്കു സന്തോഷം.

സിംഹനാദൻ.

എന്നാൽ കല്പനപോലെ ആവട്ടെ. [എല്ലാവരും ഇരിക്കുന്നു.

ശ്രീപാർവ്വതി. [ഭൂതഗണങ്ങളെ നോക്കി.

നിങ്ങൾക്കും പുറത്തു പോയി വിശ്രമിക്കാം. ഞാൻ വിളിക്കുമ്പോൾ മുൻപെ പറഞ്ഞതു പോലെ വന്നാൽ മതി.

ഭൂതഗണങ്ങൾ.

കല്പനപോലെ ചെയ്യാം. [പോയി.

ശ്രീപാർവ്വതി.

ഇനി ഞാൻ ഇപ്പോൾ ഇങ്ങോട്ടു വന്നത് എന്തിനായിട്ടാണെന്നു പറയാം.

ചന്ദ്രകേതു.

അടിയങ്ങൾ എല്ലാവരും ഇതു കേൾപ്പാനായിട്ടു കാത്തിരിക്കു തന്നെയാണ്.

ശ്രീപാർവ്വതി.

വിശേഷിച്ചൊന്നുമല്ല. ഇവിടെ ഭഗവൽഭക്തനായ ഒരു യോഗീശ്വരൻ വന്നിട്ടുണ്ടല്ലോ, അദ്ദേഹത്തിനെ അനുഗ്രഹിക്കുന്നതിനായി ഭഗവാന്റെ കല്പനപ്രകാരമാണ് ഇപ്പോൾ ഞാൻ ഇവിടെ വന്നിരിക്കുന്നത്. അതിനാൽ മഹാരാജാവ് എനിക്ക് ആ യോഗിയെ കാണിച്ചു തരണം.

സിംഹനാദൻ.

ഇതാ, അദ്ദേഹമാണ് ഒരു മൂടുപടത്തിനകത്തിരിക്കുന്നത്.

ചന്ദ്രകേതു.

അദ്ദേഹം ഇപ്പോൾ ഒരു സമാധിയിലിരിക്കയാണ്. അതിൽനിന്നു നിവൎത്തിച്ചാൽ മൂടുപടം എടുക്കാമല്ലോ.

ശ്രീപാർവ്വതി.

അതുവരെ താമസിക്കുന്നതിന് എനിക്കു നിവൃത്തിയില്ല. അതിനാൽ മഹാരാജാവുതന്നെ ആ മൂടുപടം എടുത്തു മാററണം. എന്നാൽ കൌമുദിയുടെ കാൎയ്യമെല്ലാം ഞാൻ തന്നെ വെളിപ്പെടുത്തിത്തരികയും ചെയ്യാം. ഇദ്ദേഹത്തിന്റെ സമാധിയുടെ ഉദ്ദേശ്യവും ഇതുതന്നെ ഉള്ളു. എന്റെ നിയോഗപ്രകാരമായതുകൊണ്ട് ഇദ്ദേഹം കോപിക്കുമെന്നും അശേഷം സംശയിക്കേണ്ട.

ചന്ദ്രകേതു.

ഇത്രയും അനുവാദമുണ്ടായാൽ പിന്നെ അടിയന് എന്തു സംശയമാണുള്ളത്? [അടുത്തുചെന്നു മൂടുപടം എടുത്തു മാററുന്നു.

[കണ്ണടച്ചു നിശ്ചേഷ്ടയായിരിക്കുന്ന കൌമുദിയെ കണ്ട് എല്ലാവരും അത്ഭുതപ്പെടുന്നു.

ശാരദൻ. [ഭയത്തോടും പരിഭ്രമത്തോടുംകൂടി.

അയ്യോ തോഴരേ! ഇതൊന്നും വിശ്വസിക്കരുതേ. ഇതൊക്കെ ഏതോ മായാപ്രയോഗമാണ്.

മദനലക്ഷ്മി.

അയ്യോ, ഇതെന്താണ്! ഇവൾക്കു ചൈതന്യമില്ലാതെ ഇരിക്കുന്നല്ലോ.

ശ്രീപാൎവ്വതി.

നിങ്ങൾ ആരും പരിഭ്രമിക്കേണ്ട. ഇവൾക്കിപ്പോൾ സുഖമാകും. മഹാരാജാവിന്റെ കരസ്പൎശംനിമിത്തം ഉണ്ടായ മനോവികാരത്താൽ ഇവൾ ഇപ്രകാരമായിത്തീൎന്നതാണ്. [എണീറ്റ് അടുത്തുചെന്നു കൌമുദിയുടെ മാറത്തു തൊട്ടുകൊണ്ട്] വത്സേ! ആശ്വസിക്കു, ആശ്വസിക്കു.

കൌമുദി. [കണ്ണു തുറന്നു നോക്കി പരിഭ്രമത്തോടുകൂടി എണീറ്റിട്ട്.

10. സുരുചിരതരകായേ! സൎവ്വലോകൈകതായേ!
സ്മരപുരഹരജായേ! സൎവ്വദേ! പാഹി മായേ!
പരമിഹ ഗിരികന്യേ! പാൎക്കിലെൻദേവിയെന്യേ-
യൊരു ഗതി നഹി ധന്യേ! ത്വൽപദാബ്ജം തൊഴുന്നേൻ.

[നമസ്കരിക്കുന്നു.

ശ്രീപാൎവ്വതി.

ഭൎത്താവിനു ബഹുമതയായി ഭവിക്കട്ടെ.

കൌമുദി. [സിംഹനാദന്റെയും മദനലക്ഷ്മിയുടെയും അടുക്കൽ ചെന്നിട്ട്.

പിതൃജനപാദാരവിന്ദങ്ങളേ കൌമുദി വന്ദിക്കുന്നു.

സിംഹനാദനും മദനലക്ഷ്മിയും.

ഭൎത്താവിനു പ്രിയതമയായി ഭവിക്കട്ടെ.

കൌമുദി. [ചന്ദ്രകേതുവിന്റെ അടുക്കൽ ചെന്ന് കണ്ണുനീരോടുകൂടി ഗൽഗദസ്വരമായിട്ട്.

ആൎയ്യപുത്രൻ ജയിക്കട്ടെ.

ചന്ദ്രകേതു.

11. മല്ലേലുംമിഴിമാർ ശിരസ്സിലണിയും
മാണിക്യമാം മൽപ്രിയേ!

വയ്യേളും ഹൃദി ലജ്ജയാ തവ മുഖേ
 നോക്കാനെനിക്കോമലേ!
അയ്യോ! ഞാനറിയാതെ ചെയ്തോരപരാ-
 ധത്തേ സ്വചിത്തേ പരം
പൊയ്യോതീടുകയല്ല പൂൎണ്ണകൃപയോ-
 ടൊക്കെപ്പൊറുക്കേണമേ.

[കാൽക്കൽ വീഴുന്നു

കൌമുദി.

അയ്യോ ആൎയ്യപുത്രാ! അനന്യശരണയായ ഇവളെ ഇനിയും അപരാധിനിയാക്കിത്തീൎക്കരുതേ. [പരിഭ്രമത്തോടുകൂടി പിടിച്ചെഴുന്നേല്പിക്കുന്നു.

മന്ത്രി. [എണീറ്റ് അടുത്തു ചെന്നിട്ട്.

ഒരു കാലത്തും ഒരു പ്രകാരത്തിലും ക്ഷമിക്കാൻ പാടില്ലാത്ത അപരാധത്തെ അറിവില്ലായ്കനിമിത്തം ചെയ്തുപോയ അതിമൂഢനായ ഈ സ്വാമിദ്രോഹിയേക്കൂടി കരുണാവാരിധിയായ സ്വാമിനി കൃപാപൂൎവ്വം രക്ഷിപ്പാറാകണമെന്നു പശ്ചാത്താപത്തോടും ലജ്ജയോടും കൂടി അപേക്ഷിച്ചുകൊള്ളുന്നു.

കൌമുദി.

ഞാൻ എന്തു രക്ഷിക്കുന്നു? സകലേശ്വരനായ ഭഗവാൻ പരമേശ്വരൻ തന്നെ രക്ഷിക്കണം.

മന്ത്രി.

അയ്യോ! അങ്ങനെ കല്പിച്ചാൽ പോര.

12. ക്രമക്കേടൊത്തന്നം കഠിനതരമായ് സാഹസവശാൽ
ഭ്രമിക്കും ഹൃത്തോടൊത്തടിയനയി! തേ ചെയ്തതധുനാ,
ക്ഷമിക്കേണം സൎവ്വം ക്ഷിതിയതിലഹോ! വീണു നിതരാം
നമിക്കുന്നേൻ പാദേ നിഖിലഗുണസാരൌഘജലധേ!

[നമസ്കരിക്കുന്നു.

കൌമുദി.

അയ്യോ! കഷ്ടം! മാന്യന്മാരായ നിങ്ങളൊക്കെ ഇപ്രകാരമെല്ലാം പറകയും പ്രവൎത്തിക്കയും ചെയ്യുന്നത് എനിക്ക് വളരെ വ്യസനമാണ്. ഇങ്ങനെയൊന്നും ചെയ്യണമെന്ന് എനിക്ക് ആഗ്രഹവുമില്ല. ഈശ്വരേച്ഛയാ ഇപ്രകാരമൊക്കെസ്സംഭവിച്ചു എന്നല്ലാതെ ഇതിനെക്കുറിച്ച് എനിക്കാരോടും അശേഷം പരിഭവവുമില്ല. പിന്നെ എന്നെ എന്തിനായിട്ട് നിങ്ങൾ വ്യസനിപ്പിക്കുന്നു?

ശ്രീപാൎവ്വതി.

അതട്ടെ, എല്ലാവരും അടങ്ങിയിരിക്കിൻ. കഴിഞ്ഞ കാൎയ്യങ്ങ-ളെക്കുറിച്ച് അധികം വിസ്തരിച്ചിട്ട് പ്രയോജനമൊന്നുമില്ല.

[എല്ലാവരും ഇരിക്കുന്നു.

സിംഹനാദൻ.

അല്ലയോ ലോകനാഥേ! ഇതൊക്കെ എന്തോരത്ഭുതമാണെ-ന്ന് അറിയാഞ്ഞിട്ട് അടിയങ്ങൾ എല്ലാവരും വളരെ വ്യാകുല-ന്മാരായിത്തീൎന്നിരിക്കുന്നു. എല്ലാം അവിടുന്നു തന്നെ കൃപയുണ്ടാ-യി കല്പിക്കണം.

ശ്രീപാൎവ്വതി.

ഇനി ഇപ്പോൾ ഞാൻ പറഞ്ഞറിയിക്കേണ്ടതായി അധിക-മൊന്നുമില്ല. കൌമുദി ഇവിടെ നിന്നും പോയതിൽ പിന്നെ ഇതുവരെയുള്ള വിവരമല്ലേ അറിയേണ്ടത്? അതു കൌമുദി-ക്കു തന്നെ പറയാമല്ലോ.

കൌമുദി.

അടിയന് ആകപ്പാടെ ഒരു സ്വപ്നംപോലേ എല്ലാം തോ-ന്നുന്നുണ്ടെന്നല്ലാതെ വിവരമായിപ്പറഞ്ഞറിയിക്കാൻ അടിയൻ ശക്തയാകുന്നില്ല. എല്ലാം കല്പിക്ക തന്നെ വേണം.

ശ്രീപാൎവ്വതി.

എന്നാൽ ഞാൻ തന്നെ പറയാം. ഒരം കൌമുദിയെ രാജഭ-ടന്മാർ കൊടുങ്കാട്ടിൽ കൊണ്ടുപോയി നിഗ്രഹിക്കുന്നതിനായി ഭാവിക്കുമ്പോൾ ശൃംഗാടദേശാധിപതിയായ ഇന്ദ്രസേനരാ-ജാവു ദൈവഗത്യാ കണ്ടെത്തി, ഇവളെ അവരിൽനിന്നു ര-ക്ഷിച്ച്, അദ്ദേഹത്തിൻെറ രാജധാനിയിൽ കൊണ്ടുപോയി സുഖമാകുംവണ്ണം താമസിപ്പിച്ചു.

കൌമുദി.

അദ്ദേഹം രക്ഷിച്ചില്ലെങ്കിൽ എൻെറ കഥ അന്നു തന്നെ തീൎന്നേനെ. അതും ദേവിയുടെ അനുഗ്രഹമെന്നേ വിചാരിപ്പാ-നുള്ളു.

ശ്രീപാൎവ്വതി.

ഇവൾ അപ്രകാരം അവിടെ താമസിക്കുന്ന കാലത്തു സൂൎയ്യാ-വൎത്തരാജാവിൻെറ അത്യന്തം ഇഷ്ടനായിരുന്ന "കരാളൻ" എ-ന്ന അസുരൻ ഒരം വിവരങ്ങൾ എല്ലാം അറിഞ്ഞ്, മായകൊണ്ട് ചന്ദ്രകേതുമഹാരാജാവിൻെറ ദൂതൻെറ രൂപത്തെധരിച്ച്,

ഒരു കള്ളയെഴുത്ത് ഉണ്ടാക്കി ഇന്ദ്രസേനരാജാവിന് കൊണ്ടുചെന്നു കൊടുത്തു.

ചന്ദ്രകേതു.

അവൻ സൂഷ്മാവത്തരാജാവുമായി അന്നുണ്ടായ യുദ്ധത്തിൽ എന്നോടു തോററ് ഓടിപ്പോയവനാണ്.

സിംഹനാദൻ.

സൂഷ്മാവത്തരാജാവിനെ നിഗ്രഹിച്ചതുകൊണ്ടുള്ള വിരോധം അവനുണ്ടായിരിക്കുമല്ലോ.

മദനലക്ഷ്മി.

ആ കള്ളയെഴുത്ത് എന്താണ്? കൌമുദിയെ ഇങ്ങോട്ടയയ്ക്കണം എന്നായിരിക്കും, അല്ലേ?

ശ്രീപാർവതി.

അതേ. അനന്തരം പൂർണ്ണഗർഭയായിരുന്ന ഇവളെ അവിടെനിന്നും അവൻ തേരിൽ കേററി ആകാശമാർഗ്ഗത്തിങ്കൽ കൂടി പുറപ്പെട്ടു. അതിന്റെ ശേഷം നിജമായിരിക്കുന്ന അസുരരൂപത്തെ തന്നെ ധരിച്ച അവന്റെ ഭയങ്കരാകൃതിയേക്കണ്ട് ഭയവിഹ്വലയായ ഇവൾ എന്നെ സ്മരിച്ചു കൊണ്ട് നിലവിളിച്ചു. അപ്പോൾ ഞാൻ ആ വിവരം അറിഞ്ഞ് ആഗ്നേയാസ്ത്രം അയച്ച് അവനെ രഥത്തോടുകൂടി ഭസ്മീകരിച്ചതിന്റെ ശേഷം ഇവൾ വടക്കേ സമുദ്രമദ്ധ്യത്തിങ്കലുള്ള വിജനദ്വീപിൽ വന്നു വീണു.

ശാരദൻ.

എന്നിട്ട് അപകടമൊന്നും പററാതെ ഇരുന്ന ഈ തത്രഭവതിക്ക് ഈ ജന്മം മരണമില്ല, നിശ്ചയം തന്നെ.

കൌമുദി.

ദേവിയുടെ കാരുണ്യത്താൽ ഞാൻ ചെന്നു വീണ ആ ശിലാതലവും എനിക്ക് അപ്പോൾ പൂമെത്ത പോലെ മൃദുലമായിത്തീർന്നു.

സിംഹനാദൻ.

ആ ദ്വീപിന്റെ ഉപരിഭാഗത്ത് ആയപ്പോൾ ആയിരിക്കും തൃക്കൈവിളയാടിയത്.

ശ്രീപാർവതി.

അതേ. എന്നാൽ കൌമുദിയുടെ പിന്നത്തെ അവസ്ഥ വിചാരിച്ചാൽ ഇതുവരെയുള്ള കഷ്ടതകൾ ഒന്നും സാരമില്ല.

13. കരികരടികളീററപ്പാമ്പുമെമ്പാടുമുള്ളോ-
രരിയൊരു വിപിനത്തിൽ ചെന്നു വീണോരുശേഷം,
അരുവയർമണിയാൾക്കന്നർദ്ധരാത്രിക്കു പെട്ടെ-
ന്നരുതരമുളവായ്‌വന്നൂററമാമീററനോവും.

14. തുമ്പിക്കയ്യൊത്തു പാരം ചൊരിയുമൊരു മഹാ-
മാരിയും പാരശേഷം
കമ്പിക്കുംമട്ടു വെട്ടും കട്ടതരമിടിയും
മിന്നലും തെന്നലും കേൾ,
അമ്പിൽ ചേർന്നോരിരുട്ടത്തടവിയിലമരും
ക്രൂരസത്വങ്ങൾമദ്ധ്യേ
വയ്മ്പിച്ചോരീററനോവൊത്തിവളതുസമയം
പാർത്തതിന്നോർത്തീടാമോ!.

മദനലക്ഷ്മി.

അയ്യോ! ഇപ്പോൾ കേട്ടിട്ടു തന്നെ ഭയമാകുന്നു. ഇവൾക്കു് ഇതിലധികം എന്താണൊരാപത്തു വരാനുള്ളത്?

ശ്രീപാർവ്വതി.

15. മാനിച്ചെൻമൂലമന്ത്രം മനമതിലധികം
ഭക്തിയോടപ്പൊളന്നേ
ധ്യാനിച്ചേററം ജപിച്ചങ്ങനെ നയനജലം
വാർത്തു വാർത്താർത്തിയോടും,
മീനൊക്കുംകണ്ണി തിണ്ണം മിഴിയിണയുമട-
ച്ചോട്ടിരുന്നിട്ടു പിന്നെ-
ത്താനോർക്കാതാശു മോഹാന്ധതയൊടുമവനൗ
ക്ഷീണയായ് വീണു കഷ്ടം!

കൗമുദി.

പിന്നത്തെക്കഥയൊന്നും എനിക്ക് ഓർമ്മയില്ല.

ശ്രീപാർവ്വതി.

16. പ്രത്യക്ഷമായുടനെ ഞാനവിടത്തിലെത്തി-
പ്രത്യംഗമൻപൊടു തലോടിയെടുത്തിരുത്തി,
ഇത്തന്വി പെററു സുതനെത്തെളിവോടുമപ്പോ-
ളത്യാദരാൽ സപദി ഞാനഥ പിള്ളവാങ്ങി.

സിംഹനാദൻ.

ആത്യത്ഭുതം തന്നെ. ഭക്തവാത്സല്യം വന്നാൽ ഇത്രമാത്രം വ-രുമല്ലോ. പരമാർത്ഥം വിചാരിച്ചാൽ ഇതൊരത്ഭുതമെന്നും പ-

റയാനില്ല. "സമാശ്രിതാനാമവനായ കമ്മ നീചൈരപി സ്വീ-
ക്രിയതേ മഹദ്ഭിഃ" എന്നുണ്ടല്ലോ. ഇപ്രകാരം അവിടേക്ക്
ഇവളിൽ കരുണയുണ്ടാകുവാനുള്ള കാരണം ഇവളുടെ മുജ്ജന്മ-
സുകൃതം തന്നെ ആയിരിക്കും.

ശ്രീപാർവ്വതി.

അതുമാത്രമല്ല.

17. നീലാംബുജാക്ഷിയിവൾ ഭക്തിയോടൊത്തു ബാല്യ-
കാലംമുതൽക്കനുദിനം മനതാരിലെന്നെ,
മൂലം ജപിച്ചു പരമോത്തു ഭജിച്ചുവന്ന
മൂലം ജവാലിവളിൽ ഞാൻ പരിതുഷ്ടയായി.

അതുകൊണ്ട് ഇവൾക്ക് എന്തെങ്കിലും തക്കതായ ഒരനുഗ്രഹം കൊടുക്കണമെന്നു ഞാൻ വിചാരിച്ചിരിക്കുന്ന കാലത്താണ് ഇവൾക്കു ദുഷ്കാലവൈഭവത്താൽ ഈ അവസ്ഥകളൊക്കെയും സംഭവിച്ചത്. ആ സമയം ഇത്രയും സഹായം ഞാൻ ചെയ്തതിനെ കുറിച്ച് അത്ഭുതപ്പെടാനൊന്നുമില്ല. ഇത് എന്റെ ഒരു കർത്തവ്യകർമ്മമെന്നേ ഉള്ളൂ.

കൌമുദി.

ദേവിയുടെ മൂലമന്ത്രം എനിക്കു ബാല്യത്തിൽ തന്നെ ഉപദേശിച്ചു തന്നത് അമ്മയാണ്.

മദനലക്ഷ്മി.

എങ്കിലും അതിനെ ഇത്രമാത്രം വിശ്വാസഭക്തികളോടുകൂടി ആദരിച്ചിരുന്നു എന്ന് ഇപ്പോഴേ അറിഞ്ഞുള്ളൂ. എന്തെങ്കിലും അതിന്റെ ഫലം വേണ്ടുംവണ്ണം സിദ്ധിച്ചല്ലോ.

സിംഹനാദൻ.

ഇതൊരത്ഭുതമായി വിചാരിക്കാനൊന്നുമില്ല.

18. സ്വാപത്തിലും സുദൃഢഭക്തി വിടാതെ ദേവീ-
ശ്രീപത്തു നിത്യമഴകോടു ഭജിക്കിലാക്കും,
സ്വാപത്തിലേറ്റമുതകും, പുനരന്ത്യകാലേ
പാപത്തെ വിട്ടമലമാം പദവും ലഭിക്കും.

ശ്രീപാർവ്വതി.

പ്രസവാനന്തരം മോഹാലസ്യത്തെ വിട്ട്—

19. കണ്ണൻപോടു തുറന്നു നോക്കിയിവളു-
ന്നേരത്തു ചാരത്തു ഞാ-

നണ്ണിക്കെൻമുലയും കൊടുത്തു സുഖമായ്
മേവുന്നതാവിർമുദാ,
തിണ്ണം കണ്ടതിസംഭ്രമത്തോടുമെണീ-
റ്റെൻപാദയുഗ്മത്തിൽ വീ-
ണെണ്ണം വിട്ടു നമിച്ചു കൊണ്ടരികിലായ്
നിന്നാളമന്ദാദരം.

കൌമുദി.

ദേവിയെ കണ്ടപ്പോൾ മുതൽക്കേ എനിക്ക് സ്വപ്നബോധമുണ്ടായുള്ളു.

ശ്രീപാർവതി.

അപ്രകാരം ഭക്തിവിശ്വാസവിനയാദരഭരാകുലയായി സന്തോഷസംഭ്രമസമന്വിതയായി നിന്ന കൌമുദിയെക്കണ്ട് അത്യന്തം ആർദ്രമാനസയായിബ്ഭവിച്ച ഞാൻ ഇവൾക്ക് ക്ഷുൽപിപാസാദികളുടെ ഉപദ്രവം ഉണ്ടാകാതെ ഇരിക്കുന്നതിനും പ്രസവരക്ഷയ്ക്കുമായി ഒരു ദിവ്യൌഷധം ഉടനേ തന്നെ സേവിപ്പിച്ച് അനുഗ്രഹിച്ചു. എങ്ങനെ എന്നാൽ.

20. എന്താവതോർക്കിലിനിയും തവ കാലദോഷാൽ
പന്ത്രണ്ടു വർഷമിതുപോലെ വസിക്കണം നീ,
സന്താപമററു കഴിഞ്ഞുടനേ സ്വകാന്തോ-
പാന്തത്തിലെത്തുവതിനും വഴി വന്നിടട്ടെ.

അത്ര തന്നെയുമല്ല.

21. വണ്ടാർപൂവേണി! ദൈവാലൊരുപൊഴുതയി! നിൻ-
താതമാതാക്കൾ നിന്നെ-
ക്കണ്ടാലുണ്ടാം വിഷാദം പരമുടനവർകൾ-
ക്കാകയാൽ വൈകിടാതെ
തണ്ടാർബാണാരിദേവൻതിരുവടിയിലലം
ഭക്തിയും മുഖ്യമായ് കൈ-
ക്കൊണ്ടാനന്ദേന മേവുന്നൊരു യതിവരനാ-
യിന്നു നീ തീർന്നിടട്ടെ.

സിംഹനാദൻ.

ഇവൾ ഇപ്പോൾ നിജാകൃതിയെ പ്രാപിക്കുന്നതിനുണ്ടായ കാരണം എന്തോ?

ശ്രീപാർവതി.

അതു മറെറാന്നുമല്ല. ൟ മഹാരാജാവിന്റെ കരസ്പർശം കൊണ്ടു തന്നെയാണ്.

22. ധന്യേ! ത്വദീയപതിയാം നൃപതീന്ദ്രനെന്നോ
നിന്നെത്തൊടാനിടവരുന്നു വരാംഗിമൌലേ!
അന്നേവരുള്ള യതിരൂപമഹോ! മറഞ്ഞു
മുന്നേക്കണക്കു തവ രൂപമതുജ്ജ്വലിക്കും.

എന്നു ഞാൻ അന്നു തന്നെ ഇവളോടു പറഞ്ഞിട്ടും ഉണ്ടായിരുന്നു.

### സിംഹനാദൻ.

എല്ലാം അവിടുത്തെ മായാവൈഭവം തന്നെ എന്നേ പറയാനുള്ളു.

### ശ്രീപാവ്തി.

പിന്നെ ഒരു മയിൽപീലികെട്ട് ഇവളുടെ കയ്യിൽ കൊടുത്ത് ഞാൻ വീണ്ടും ഇങ്ങനെ പറഞ്ഞു.

23. ആതുരതാമിയലും ജനതയെയ-
ത്ത്യാദരത്തൊടിതുകൊണ്ടു നീ ശുഭേ!
കാതരാക്ഷിയുഴികിൽ ക്ഷണേനതാ-
നേത്രരോഗവുമൊഴിഞ്ഞുപോം ദൃഢം.

ഇപ്രകാരമെല്ലാം അനുഗ്രഹിച്ചതിന്റെ ശേഷം ആ കുമാരയേയും കൊണ്ട് ഞാൻ അന്തർദ്ധാനം ചെയ്കയും ചെയ്തു. തദനന്തരം യോഗീശ്വരാകൃതിയായിത്തീർന്ന് ഈ കൌമുദി വർഷവാതശീതാതപഖേദങ്ങളെ സഹിച്ച് നിരാഹാരയായി അവിടെത്തന്നെ പിന്നെയും പന്ത്രണ്ടു സംവത്സരം എന്നെക്കുറിച്ചു തപസ്സു ചെയ്തുകൊണ്ടു താമസിച്ചു. ഇവളുടെ തപശ്ശക്തികൊണ്ടു തന്നെ അതിഭയങ്കരമായിരുന്ന ആ വനാന്തരം ദുഷ്ടമൃഗങ്ങൾ എല്ലാം നശിച്ച് അതിമനോഹരങ്ങളായ ലതാവൃക്ഷാദികളെക്കൊണ്ടും സുഗന്ധപുഷ്പങ്ങളെക്കൊണ്ടും പികശാരികാദി പക്ഷിജാതികളെക്കൊണ്ടും നന്ദനോദ്യാനസദൃശമായിത്തീർന്നു.

### സിംഹനാദൻ.

ആ സ്ഥലം വളരെ വിശേഷമായിട്ടുള്ളതു തന്നെയാണ്. അടിയൻ കണ്ടിട്ടുണ്ട്.

### ശ്രീപാർവതി.

ഇങ്ങനെയൊക്കെ ഇരിക്കുന്ന കാലത്താണ് ദൈവഗത്യാ സിംഹനാദമഹാരാജാവ് ഭാര്യാസമേതനായി അവിടെ ചെന്നുചേർന്നത്. പിന്നത്തെ വിവരമൊന്നും ഞാൻ പറഞ്ഞിട്ട് അ-

റിയേണ്ടതില്ലല്ലൊ. എന്നാൽ ആ കുമാരനേയുംകൊണ്ടു് ഞാൻ മറഞ്ഞ സമയം,

24. “ദുഷ്കാലമാസകലവും തവ തീൎന്നു ദൈവാൽ
ത്വൽകാന്തസന്നിധിയതിൽ ബത! ചെന്നുചേരാൻ;
ഏകാലമേണനയനേ! വഴി വന്നിടുന്നു-
തക്കാലമങ്ങു വരുവൻ വരവാണി! ഞാനും.”

എന്നുകൂടി പറഞ്ഞിട്ടുണ്ടായിരുന്നു. അതുപോലെ വന്നുകാണായ്കയാൽ യോഗീശ്വരാകൃതിയായിരുന്ന ഇവർ സമാധിയെന്നുള്ള വ്യാജേന എന്നെ ധ്യാനിക്കയായിരുന്നു.

ചന്ദ്രകേതു.

എന്നാൽ എല്ലാം ശരിയായി. ഈ വിവരങ്ങൾ എല്ലാം പറയുന്നതിനു തത്രഭവതിക്കുതന്നെ കഴിവുണ്ടായിരിക്കെ ഈ ധാൎഷ്ട്യം കാണിച്ചതെന്തിനു് എന്നു ഞാൻ ഇടയ്ക്കൊന്നു സംശയിച്ചു.

സിംഹനാദൻ.

അവൾക്കുതന്നെ കഴിയുമായിരുന്നു എങ്കിലും ഇതാണു് നന്നായതു്. അവളുടെ കാൎയ്യം അവൾതന്നെ പറഞ്ഞാൻ ഇപ്പോൾ കല്പിച്ചു കേട്ടിട്ടുണ്ടായിരിക്കുന്നതുപോലെ ഉള്ള വിശ്വാസം ജനങ്ങൾക്കുണ്ടാകുമോ?

ശ്രീപാൎവ്വതി.

അതു വിചാരിച്ചുതന്നെയാണു് ഇപ്പോൾ ഇവിടെ ഞാൻ വന്നതു്. ഏകാകിനിയായി വളരെക്കാലം അന്യദേശങ്ങളിൽ താമസിച്ചിരുന്ന ഒരു യുവതിയെക്കുറിച്ചു് പലവിധത്തിലുള്ള ദോഷശങ്കകൾ ജനങ്ങൾക്കുണ്ടായേക്കാം. കൌമുദി ഇവിടെ പ്രവൎത്തിച്ച അത്ഭുതങ്ങളുടെയും മററും സ്ഥിതി വിചാരിച്ചാൽ അതിനും ദുശ്ശങ്കയുണ്ടാകാനിടയുമില്ല. എങ്കിലും വീണ്ടും ഞാൻ പറയുന്നു. ഈ കൌമുദിക്കു് യാതൊരു ദോഷവും സംഭവിച്ചിട്ടില്ലെന്നുള്ളതിലേക്കു് ഞാൻതന്നെയാണു് സാക്ഷി. അതിനാൽ ഇവളെ സ്വീകരിക്കുന്നതിനു് മഹാരാജാവു് അശേഷം സംശയിക്കേണ്ട.

ചന്ദ്രകേതു.

അടിയൻ ഇപ്പോൾ അനുഗ്രഹിക്കപ്പെട്ടവനായി.

കൌമുദി.

അടിയൻ ഇപ്പോൾ എല്ലാപ്രകാരത്തിലും സനാഥയായിത്തീൎന്നു.

മദനലക്ഷ്മി.

അ കുമാരന്റെ കഥകൂടി കല്പിച്ചു കേട്ടെങ്കിൽ മനസ്സിന്റെ വ്യാകുലത മുഴുവൻ തീരുന്നു.

ശ്രീപാർവ്വതി.

കുമാരന്റെ കഥ പറഞ്ഞിട്ടു വേണ്ട, കുമാരനെ കാണിച്ചു തന്നെ മനസ്സിന്റെ അസ്വാസ്ഥ്യം തീർത്തേക്കാം. [ഉറക്കെ] ആരവിടെ?

ഭൂതഗണങ്ങൾ കുമാരനേയും കൊണ്ടു പ്രവേശിക്കുന്നു.

ശ്രീപാർവ്വതി. [കണ്ടിട്ട്.

വത്സാ! അടുത്തു വന്ന് ഇവരെയൊക്കെ നമസ്കരിക്ക.

കുമാരൻ. [അടുത്തു ചെന്നിട്ട്,

അമ്മേ! ഇവരാരൊക്കെ ആണെന്നറിയാതെ ഞാൻ എങ്ങനെയാണ് നമസ്കരിക്കുന്നത്!

ശ്രീപാർവ്വതി

അതു പറയാം. [ചന്ദ്രകേതു മുതലായവരെ ചൂണ്ടിക്കാണിച്ചുകൊണ്ട്

൨൫. ഇമ്മേദിനീശൻ തവ താതനാത്രേ
ചെമ്മേ ധരിക്കമ്മയതീ നതാംഗി,
അമ്മാതുലൻ തച്ഛമനീരതാണ നിന്റെ
യമ്മാതുലന്മത്സ്ത്രീയിതും കുമാര!

കുമാരൻ. [അടുത്തു ചെന്നിട്ട്.

പിതൃജനപാദാരവിന്ദങ്ങളെ ചന്ദ്രശേഖരൻ നമസ്കരിക്കുന്നു. [യഥാക്രമം എല്ലാവരേയും നമസ്കരിക്കുന്നു.

[എല്ലാവരും സന്തോഷാശ്രുക്കളോടു കൂടി ആലിംഗനം ചെയ്തിട്ട്.

ചന്ദ്രകേതു.

വംശവൃദ്ധികരനായി ഭവിക്കട്ടെ.

കൌമുദി.

പിതൃസമ്മതനായി ഭവിക്കട്ടെ.

സിംഹനാദൻ.

പിതൃസന്നിഭഗുണനായി ഭവിക്കട്ടെ.

മദനലക്ഷ്മി.

ദീർഘായുസ്സായി ഭവിക്കട്ടെ.

### ശ്രീപാൎവതി.

ഇവനെ ഞാൻ ആ വിജനദ്വീപിങ്കൽനിന്ന് എടുത്ത് കൈലാസത്തിങ്കൽ കൊണ്ടുചെന്ന ഉടനെതന്നെ ഭഗവാൻ സന്തോഷത്തോടുകൂടി ജാതകൎമ്മം മുതലായ ക്രിയകൾ കഴിച്ചതിന്റെ ശേഷം

26. ചന്ദ്രഭൂപകുലവാരിധിരാകാ-
ചന്ദ്രനാകുമിവനാദരവോടും,
ചന്ദ്രശേഖരനിതെന്നൊരു നാമം
ചന്ദ്രചൂഡനരുൾചെയ്തു സമോദം.

### സിംഹനാദൻ.

ഇത് ഇവന്റെ വംശമൎയ്യാദയ്ക്കും വളരെ യുക്തമായിത്തീൎന്നു. ഈ വംശജന്മാൎക്ക് 'ചന്ദ്രസേനൻ' 'ചന്ദ്രകേതു' ഇത്യാദി ചന്ദ്രശബ്ദപൂൎവ്വങ്ങളായ നാമധേയങ്ങൾ അല്ലാതെ പതിവില്ലല്ലൊ.

### ചന്ദ്രകേതു.

സൎവ്വജ്ഞനായ ഭഗവാൻ അരുളിച്ചെയ്യുന്നത് യുക്തമായിട്ടല്ലാതെ വരുമോ? ഇതിനെക്കുറിച്ച് അത്ഭുതപ്പെടാനില്ല.

### ശ്രീപാൎവ്വതി.

അല്ലയോ മഹാരാജാവേ! പിന്നെ ഞാൻ എന്റെ ഉണ്ണികളെപ്പോലെ ഇവനെ വളൎത്തുകയും കരുണാസമേതം ഭഗവാൻ തന്നെ വേണ്ട കാലങ്ങളിൽ യഥാക്രമം ഉപനയനം മുതലായതു കഴിച്ച് സകലവിദ്യകളെയും അഭ്യസിപ്പിച്ച് ധനുൎവ്വേദം ഉപദേശിക്കയും ചെയ്തു. ഇവൻ ഗ്രഹിച്ചിട്ടില്ലാത്ത ദിവ്യാസ്ത്രങ്ങളും യാതൊന്നുമില്ല. അതിനാൽ—

27. ഭുവനമഖിലമോൎത്താലത്ര നിൻപുത്രനായോ-
രിവനരിജവമോടും വെന്നിടും ധന്യമൌലേ!
അവനിയിതവനം ചെയ്വാനുമിങ്ങൂനമെന്യേ
സുവിനയഗുണരാശേ! ശക്തനാമീകുമാരൻ.

### ചന്ദ്രകേതു.

ഇത്രമാത്രം ഭഗവൽകാരുണ്യത്തിനു പാത്രമായിബ്ഭവിച്ച ഇവനിൽ ഈ ഗുണങ്ങൾ എല്ലാം ഉണ്ടായിരിക്കുന്നതാണ്.

### ശ്രീപാൎവ്വതി.

ഇപ്പോൾ വിവരമെല്ലാം എല്ലാവൎക്കും മനസ്സിലായില്ലേ? ഇനിയെന്താണ് അറിയാനുള്ളത്?

സിംഹനാദൻ.

ഒന്നുമില്ല. "ദേവീവിലാസ"ത്താൽ ഇപ്പോൾ അറിയേണ്ടുന്നതെല്ലാം അറിയുന്നതിന്നിടയായി. ഭാഗ്യം തന്നെ.

ശാരദൻ.

ശരിയാണ്. ഇനിയെന്താണ് അറിയാനുള്ളത്? വീണ്ടുവിചാരം കൂടാതെ സാഹസം പ്രവൎത്തിക്കുന്നവൎക്കും, അന്യസ്ത്രീകളിൽ അത്യാഗ്രഹംനിമിത്തം കാമാന്ധന്മാരായി അതിക്രമം പ്രവൎത്തിക്കുന്നവൎക്കും, സത്യവും ഈശ്വരവിശ്വാസവും പാതിവ്രത്യനിഷ്ഠയും ഉള്ളവൎക്കും ഉണ്ടാകുന്ന അനുഭവം ഇന്നിന്ന പ്രകാരമെന്നും മററും ഇവിടെ പ്രത്യക്ഷമായില്ലേ?

ശ്രീപാൎവ്വതി. [കൌമുദിയോടായിട്ട്.

ഹേ വത്സേ! ഇനി ഭൎത്തൃസമേതയായി പുത്രസുഖത്തോടുംകൂടി സകലൈശ്വൎയ്യങ്ങളേയും അനുഭവിച്ച് പരമാനന്ദമായി താമസിക്കു. നിന്റെ കഷ്ടാനുഭവങ്ങളെല്ലാം ഇതോടുകൂടെ തീൎന്നിരിക്കുന്നു. ഇനി പരലോകത്തിങ്കൽ പോലും നിനക്കു യാതൊരു ദുഃഖവും സംഭവിക്കയില്ല.

കൌമുദി.

ഇതെല്ലാം അവിടുത്തെ അനുഗ്രഹമാഹാത്മ്യമെന്നല്ലാതെ അടിയൻ ഒന്നും പറയാൻ കാണുന്നില്ല.

ശ്രീപാൎവ്വതി. [കുമാരനെ ആലിംഗനം ചെയ്തിട്ട്.

വത്സാ! നീയും ഇനി പിതൃജനങ്ങളെ ശുശ്രൂഷ ചെയ്ത് ഇവിടെ താമസിക്കണം.

കുമാരൻ.

അമ്മയുടെ കല്പന പോലെ ചെയ്യാം. എന്നാൽ, ഞാൻ ഇനി എന്റെ അമ്മയേയും അച്ഛനേയും ജ്യേഷ്ഠന്മാരേയും ഒക്കെ എന്നാണ് കാണുന്നത്?

ശ്രീപാൎവ്വതി.

നീ അതിനെക്കുറിച്ച് അശേഷം വ്യസനിക്കേണ്ട. എപ്പോൾ ഞങ്ങളെ ഒക്കെ കാണണമെന്ന് ആഗ്രഹമുണ്ടായി നീ വിചാരിക്കുന്നുവോ അപ്പോൾ ഞങ്ങളെ എല്ലാവരെയും നിന്റെ അടുക്കൽ കാണാം.

സിംഹനാദൻ.

ഇവൻ ഭഗവാനെ അച്ഛനെന്നും ഗണപതിസുബ്രഹ്മണ്യ-

ന്മാരായ ഈശ്വരന്മാരെ ജ്യേഷ്ഠന്മാരെന്നും ആണ് പറഞ്ഞു-വരാറ്, അല്ലേ?

### ശ്രീപാർവ്വതി.

അതേ. ഞങ്ങളും അതിനു തക്കവണ്ണമാണ് അവനെക്കുറിച്ചു വിചാരിക്കുന്നത്. [ചന്ദ്രകേതുവിനോടായിട്ട്] അല്ലയോ മഹാരാജാവേ! ഇനി ഞാൻ എന്ത് അഭീഷ്ടത്തെയാണ് അവിടെക്കു സാധിപ്പിച്ചു തരേണ്ടത്? ആഗ്രഹമുള്ളതിനെ പറയാം.

### ചന്ദ്രകേതു.

അടിയനിതിലധികമായി എന്താണ് ആഗ്രഹിപ്പാനുള്ളത്? എങ്കിലും ഇപ്രകാരം ഭവിക്കട്ടെ.

### ഭരതവാക്യം.

28. സത്യം രക്ഷിച്ചിടട്ടേ സകലജനതയും
സന്തതം ഹന്ത! പാതി-
വ്രത്യം വ്യത്യാസമെന്യേ വനിതകളഖിലം
കാത്തിടാനോർത്തിടട്ടേ,
അത്യന്തം ദൈവമെന്നുള്ളൊരു നിനവു വിടാ-
തേവരും മേവിടട്ടേ
നിത്യം ശ്രീദേവീവിലാസാൽ പരമിഹ ഭുവനേ
മംഗളം തിങ്ങിടട്ടേ.

[എല്ലാവരും പോയി.

ശുഭം.



